# മനീഷാപഞ്ചകം

**ശ്രീശങ്കരാചാര്യസ്വാമികൾ**

അദ്വൈതം അനുഭൂതിയാണ്. എല്ലാവർക്കും അനുഭവമുള്ളതുമാണ്. അതിനെക്കുറിച്ച് ചിന്തിയ്ക്കയാൽ അതിന്റെ മഹത്ത്വം മനസിലാകുന്നില്ലെന്നേയുള്ളൂ. അദ്വൈതാനുഭൂതി ലഭിച്ച ആപ്തന്മാരുടെ വാക്യങ്ങളായ ഉപനിഷത്തുകളെ വിശദീകരിക്കുകയും വ്യവസ്ഥപ്പെടുത്തുകയും ചെയ്യുക എന്നത് തന്റെ കർത്തവ്യമായി ശ്രീശങ്കരാചാര്യസ്വാമികൾ കരുതി.

അദ്വൈത തത്ത്വവിചാരം പ്രചരിപ്പിക്കുന്നതിനായി ആചാര്യസ്വാമികൾ ബ്രഹ്മസൂത്രത്തിനും ഉപനിഷത്തുകൾക്കും ഗീതയ്ക്കും ഭാഷ്യങ്ങൾ എഴുതി. സാധകന്മാർക്ക് കീർത്തനത്തിനും മനനത്തിനും വേണ്ടി ധാരാളം കീർത്തനങ്ങളും സ്തോത്രങ്ങളും പ്രകരണഗ്രന്ഥങ്ങളും അദ്ദേഹം രചിച്ചു. അവയിൽ വളരെ പ്രധാനപ്പെട്ട ഒരു ചെറുഗ്രന്ഥമാണ് **മനീഷാപഞ്ചകം**..

ഈ പഞ്ചകത്തിന്റെ അവസാനത്തെ വാക്കുകൾ, '*മനീഷാ മമ*' എന്നാകയാലാണ് ഇതിന് '*മനീഷാപഞ്ചകം*' എന്ന പേർ വന്നത്. അദ്വൈതം, അത് അനുഭൂതിയിൽ വരുത്താനുള്ള മാർഗ്ഗം, ഗുരൂപദേശത്തിന്റെ ആവശ്യം, ഗുരുവിന്റെ ലക്ഷണം, അനുഭൂതി എന്നിവയെ സംക്ഷേപിച്ച് ഉപദേശിക്കുന്ന ഈ മനീഷാപഞ്ചകം വേദാന്തസാരസംഗ്രഹമാകുന്നു. സാധകന്മാർക്ക് പഠിച്ചു ഗ്രഹിച്ചു മനനം ചെയ്യാൻ ഈ ലഘുകൃതി ഉപയോഗപ്പെടുത്താം.

വേദാന്തഗ്രന്ഥങ്ങളുടെ വ്യഖ്യാതാവും വോദാന്തപ്രഭാഷകനുമായ പ്രൊഫ. ജി. ബാലകൃഷ്ണൻ നായർ ഈ ഗ്രന്ഥം വ്യാഖ്യാനിച്ചിരിക്കുന്നു. ശ്രീരാമകൃഷ്ണമഠം, പുറനാട്ടുകര, തൃശ്ശൂർ ഈ ഗ്രന്ഥം അച്ചടിച്ച് പ്രസിദ്ധീകരിച്ചിരിക്കുന്നത്.

കൂടാതെ, ഈ കൃതിയെ അധികരിച്ച് ബ്രഹ്മശ്രീ നൊച്ചൂർ വെങ്കട്ടരാമൻ നടത്തിയിട്ടുള്ള പ്രഭാഷണപരമ്പരയുടെ ഓഡിയോ ട്രാക്ക് MP3 ആയി ശ്രേയസ് വെബ്സൈറ്റിൽ (sreyas.in) നിന്നും ശ്രവിക്കാം, ഡൗൺലോഡ് ചെയ്തു നിങ്ങളുടെ സൗകര്യത്തിൽ കേൾക്കാവുന്നതുമാണ്.

കൂടുതൽ ആത്മീയ ഇ-ബുക്കുകൾക്ക് ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക. (http://sreyas.in)

## മനീഷാപഞ്ചകം - പ്രാരംഭം

**പ്രാരംഭഃ**

അന്നമയാദന്നമയമഥവാ ചൈതന്യമേവ ചൈതന്യാത്
യതിവര ദൂരീകർത്തും വാഞ്ഛസി കിം ബ്രൂഹി ഗച്ഛ ഗച്ഛേതി.

അല്ലയോ യതിവര്യ, അങ്ങ് ശീരരത്തെ ഉദ്ദേശിച്ചാണോ അതോ ആത്മാവിനെ ഉദ്ദേശിച്ചാണോ *മാറി നില്ക്കൂ, മാറി നില്ക്കൂ* എന്നു പറയുന്നത്. ശരീരത്തെ ഉദ്ദേശിച്ചാണെങ്കിൽ എല്ലാ ശരീരങ്ങളും അന്നമയങ്ങൾതന്നെ. ആത്മാവിനെ ഉദ്ദേശിച്ചാണെങ്കിൽ ആത്മാവ് ചൈതന്യമാത്രനാണല്ലോ.

കിം ഗംഗാബുനി ബിംബിതേമ്ബരമണൗ ചണ്ഡാലവീഥീപയഃ
പൂരേവാന്തരമസ്തി കാഞ്ചനഘടീ, മൃത്കുംഭയോർവാംബരേ!
പ്രത്യഗ്വസ്തുനി നിസ്തരംഗസഹജാനന്ദാബോധാംബുധൗ
വിപ്രോയം ശ്വപചോ യമിത്യപി മഹാൻ കോയം വിഭേദഭ്രമം:

ഗംഗാജലത്തിലും ചണ്ഡാലന്റെ മുമ്പിലുള്ള ഓടയിലെ വെള്ളത്തിലും പ്രതിഫലിക്കുന്ന സൂര്യനും, സ്വർണ്ണക്കുടത്തിലെ ആകാശത്തിനും മൺകുടത്തിലെ ആകാശത്തിനും തമ്മിലും എന്താണ് ഭേദം? തരംഗരഹിതമായ സമുദ്രംപോലെ ശാന്തമായി, അനന്തസച്ചിദാനന്ദലക്ഷണമായി, സഹജമായിരിക്കുന്ന പ്രത്യഗാത്മവസ്തുവിൽ, '*ഇവൻ വിപ്രൻ, ഇവൻ ചണ്ഡാലൻ*' എന്നിങ്ങനെയുള്ള ഭേദബുദ്ധിക്കു സ്ഥാനമെവിടെ?

കാശിയിൽവച്ച് ശങ്കരാചാര്യരുടെ അദ്വൈതജ്ഞാനദാർഢ്യത്തെ പരീക്ഷിക്കാൻ ചണ്ഡലരൂപിയായി വന്ന വിശ്വനാഥൻ, ഉന്നയിച്ച ഈ പ്രശ്നത്തിന് സമാധാനമായി ആചാര്യൻ നല്കിയ മറുപടിയത്രേ മനീഷാപഞ്ചകം.

## മനീഷാപഞ്ചകം ശ്ലോകം ഒന്ന് – വ്യാഖ്യാനം

**ജാഗ്രത്സ്വപ്നസുഷുപ്തിഷു സ്ഫുടതരാ യാ സംവിദുജ്ജൃംഭതേ**
**യാ ബ്രഹ്മാദിപിപീലികാന്തതനുഷു പ്രോതാ ജഗത്സാക്ഷിണീ**
**സൈവാഹം ന ച ദൃശ്യവസ്ത്വിതി ദൃഢ പ്രജ്ഞാപി യസ്യാസ്തി ചേത്**
**ചണ്ഡാലോസ്തു സ തു ദ്വിജോസ്തു ഗുരുരിത്യേഷാ മനീഷാ മമ.**

യാ സംവിത് = ഏതൊരു ബോധമാണോ;ജാഗ്രത്സ്വപ്ന സുഷുപ്തിഷു = ഉണർവിലും, സ്വപ്നത്തിലും, ഉറക്കത്തിലും; സ്ഫുടതരാ = മറ്റെന്തിനേക്കാളും വ്യക്തമായി; ഉജ്ജൃംഭതേ = സദാ പ്രകടമായിക്കൊണ്ടിരിക്കുന്നത്, യാ = ഏതൊരു ബോധമാണോ; ജഗത്സാക്ഷിണീ = ജഗത്തിനെ മുഴുവൻ പ്രകാശിപ്പിച്ചുകൊണ്ട്; ബ്രഹ്മാദിപിപീലികാന്തതനുഷു = ബ്രഹ്മാവുമുതൽ ഉറമ്പുവരെയുള്ള ശരീരങ്ങളിൽ; പ്രോതാ = കോർത്തിണക്കപ്പെട്ടിരിക്കുന്നത്; സാ ഏവ അഹം = ആ ബോധം തന്നെയാണ് ഞാൻ; ദൃശ്യവസ്തുനച = ഉണ്ടായി മറയുന്ന ജഡദൃശ്യങ്ങളൊന്നും ഞാനല്ലതന്നെ; ഇതി = ഇപ്രകാരമുള്ള; ദൃഢപ്രജ്ഞാ അപി = ഉറപ്പായ അറിവെങ്കിലും; യസ്യ അസ്തി ചേത് = ഒരാൾക്കുണ്ടെങ്കിൽ; സ: തു = അയാൾ;ചണ്ഡാല:അസ്തു = ജനനംകൊണ്ടു ചണ്ഡലാനായിരിക്കട്ടെ; ദ്വിജ:അസ്തു = അഥവാ ബ്രാഹ്മണനായിരിക്കട്ടെ; ഗുരു = ഗുരുവാണ്; ഇതി ഏഷാ = എന്നുള്ള ഇക്കാര്യം; മമ മനീഷാ = എന്റെ സംശയാതീതമായ തീരുമാനമാണ്.

ഏതൊരു ബോധമാണോ ഉണർവ്വിലും സ്വപ്നത്തിലും ഉറക്കത്തിലും മറ്റെന്തിനേക്കാളും വ്യക്തമായി സദാ പ്രകാശിച്ചുകൊണ്ടിരിക്കുന്നത്, ഏതൊരു ബോധമാണോ ജഗത്തിനെ മുഴുവൻ പ്രകാശിപ്പിച്ചു കൊണ്ടു ബ്രഹ്മാവു മുതൽ ഉറുമ്പുവരെയുള്ള ശരീരങ്ങളിൽ കോർത്തിണക്കപ്പെട്ടിരിക്കുന്നത്; ആ ബോധംതന്നെയാണ് ഞാൻ; ഉണ്ടായിമറയുന്ന ജഡദൃശ്യങ്ങളൊന്നും ഞാനല്ലതന്നെ; എന്നിങ്ങനെയുള്ള ഉറപ്പായ അറിവെങ്കിലും ഒരാൾക്കുണ്ടെങ്കിൽ അയാൾ ജനനംകൊണ്ടു ചണ്ഡാളനോ അഥവാ ബ്രാഹ്മണനോ ആയിരക്കട്ടെ; ഗുരുവാണ്. ഇക്കാര്യം എന്റെ സംശയാതീതമായ തീരുമാനമത്രെ.

ഉണർവ്വിലും സ്വപ്നത്തിലും, ഉറങ്ങുമ്പോഴും '*ഞാൻ ഞാൻ* എന്ന രൂപത്തിൽ ജ്ഞാനസ്വരൂപനായ ചേതനൻ സ്പഷ്ടമായി പ്രകാശിക്കുന്നു. ബ്രഹ്മാവു മുതൽ ഉറമ്പുവരെയുള്ള എല്ലാ പ്രാണികളുടെ ജഡശരീരങ്ങളേയും പ്രകാശിപ്പിച്ച് ചലിപ്പിച്ചുകൊണ്ട് ബോധസ്വരൂപനായ അതേ ചേതനൻതന്നെ ജഗത്സാക്ഷിയായി വർത്തിക്കുന്നു. ഞാൻ ആ ചേതനനാണ്. അല്ലാതെ ആ ബോധസത്തയിൽ ഉണ്ടായിമറയുന്ന ജഡദൃശ്യങ്ങളൊന്നും ഞാനല്ല. ഉറപ്പായ ഈ ബോധം പരോക്ഷമായിട്ടെങ്കിലും ഓരാൾക്കുണ്ടെങ്കിൽ അദ്ദേഹം എന്റെ ഗുരുവാണ്. അദ്ദേഹത്തിന്റെ ശരീരം രൂപംകൊണ്ടതു ചണ്ഡാലകുലത്തിലാകട്ടെ, അഥവാ ബ്രാഹ്മണകുലത്തിലാകട്ടെ;അതു സാരമില്ല, ഇതെന്റെ ഉറപ്പായ തീരുമാനമാണ്.

അവനവനെ പഠിച്ചോ അഥവാ പ്രപഞ്ചത്തെ പഠിച്ചോ വേണമല്ലോ ഒരാൾ

സത്യാന്വേഷണത്തിലേർപ്പെടാൻ. അവനവനേയോ പ്രപഞ്ചത്തേയോ പഠിക്കാൻ തുടങ്ങുന്നയാൾക്ക് ഒരു കാര്യം വ്യക്തമായി വേർതിരിയുന്നതാണ്. അതത്രേ ഉണ്ടായി മറയുന്ന ജഡങ്ങളുടേയും നിത്യമായി നിലനില്ക്കുന്ന ഒരു ചേതനന്റേയും കൂടിക്കലർപ്പാണ് പ്രപഞ്ചം എന്നത്. ഉണ്ടായി മറയുന്ന ജഡദൃശ്യങ്ങൾക്ക് വിഷയമെന്നും വിഷയത്തെ അറിഞ്ഞനുഭവിക്കുന്ന ചേതനന് വിഷയിയെന്നും നമുക്കു പേരിടാം. വിഷയവിഷയികളുടെ സ്വരൂപവും കൂടികലർപ്പും വിവരിച്ചുകൊണ്ടാണ് ശങ്കരഭഗവത്പാദർ ബ്രഹ്മസൂത്രഭാഷ്യം ആരംഭിക്കുന്നതുതന്നെ. വിഷയവും വിഷയിയും കൂടിക്കലർന്നിരിക്കുന്നതായി നമുക്ക് തോന്നുന്നുണ്ട്. എന്നാൽ വാസ്തവത്തിൽ ഇവയ്ക്ക് കൂടിക്കലരാൻ പറ്റുമോ? ഇരുട്ടും വെളിച്ചവുംപോലെ പരസ്പരവിരുദ്ധങ്ങളാണ് വിഷയവും വിഷയിയും. ഒന്ന് ഉണ്ടായിമറയുന്നത്; മറ്റേതു സദാ നിലനില്ക്കുന്നത്. ഒന്ന് നിരന്തരപരിണാമി; മറ്റേത് വികാരമൊന്നുമില്ലാതെ കാണപ്പെടുന്നത്. വിഷയം മറ്റൊന്നിനെ ആശ്രയിച്ചുമാത്രം മറ്റുള്ളവയെയെല്ലാം പ്രകാശിപ്പിക്കുന്നത്. ഇങ്ങനെ നോക്കുമ്പോൾ പരസ്പരവിരുദ്ധങ്ങളായ ഇവയുടെ ബന്ധം എങ്ങനെയാണ് നിർണ്ണയിക്കുന്നത്? അനിത്യവും നിരന്തരപരിണാമിയുമായ വിഷയം നിത്യവും നിർവ്വികാവുമായ വിഷയിയിനിന്നും ഉണ്ടാകുന്നതാണെന്നു പറയാൻ പറ്റില്ല. ഇതേ ന്യായത്താൽത്തന്നെ മറിച്ചും പറയാൻ പാടില്ല. ഇരുട്ടിൽ നിന്ന് വെളിച്ചമോ വെളിച്ചത്തിൽ നിന്ന് ഇരുട്ടോ ഉണ്ടാകുന്നുവെന്നു പറയുന്നത് അസംബന്ധമായിരിക്കും. ഇരുട്ടും വെളിച്ചവും പോലെ പരസ്പരവിരുദ്ധങ്ങളായ രണ്ടെണ്ണം കൂടിക്കലരുന്നുവെന്നു കരുതുന്നതും ശരിയായിരിക്കുകയില്ല. ഇതാണ് സ്ഥിതിയെങ്കിൽ ജഡപ്രപഞ്ചത്തിന്റെയും ചേതനസത്തയുടെയും പരസ്പരബന്ധമെന്താണ്?

ഈ ചോദ്യത്തിലെത്തുമ്പോഴാണ് ഒന്നു വെറും സങ്കല്പജന്യമായ ഭ്രമവും മറ്റേത് നിത്യമായ വസ്തുസത്തയുമാണെന്നു തെളിയുന്നത്. നിത്യമായ ചേതനശക്തിയിൽ, കയറിൽ സർപ്പത്തെയെന്നപ്പോലെ, സങ്കല്പങ്ങൾ വെറുതെ അധ്യസിച്ചുണ്ടാക്കിക്കാണുന്നതാണ് എല്ലാ ജഡദൃശ്യങ്ങളും. കയറിൽ സങ്കല്പജന്യമായി കാണുന്ന പാമ്പ് കയറിൽ നിന്നും ഉണ്ടാവുകയോ കയറുമായി കൂടിക്കലരുകയോ ചെയ്യാതിരിക്കുന്നതുപോലെ, സങ്കല്പകല്പിതങ്ങളായ ജഡദൃശ്യങ്ങൾ ചേതനനിൽനിന്നും ഉണ്ടാവുകയോ ചേതനനുമായി കൂടിക്കലരുകയോ ചെയ്യുന്നില്ലെന്നുള്ളതാണ് വാസ്തവം. ജഡദൃശ്യങ്ങൾ ഉണ്ടാവുകയോ കൂടിക്കലരുകയോ ചെയ്യുന്നില്ലെങ്കിൽ അവയുടേതായ ജനനമരണസുഖദുഃഖാദിധർമ്മങ്ങളൊന്നും ചേതനനെ അണുപോലും സ്പർശിക്കുന്നില്ലെന്നും സ്പഷ്ടമാണല്ലോ. അതുപോലെ ചേതനത്വമോ, നിത്യത്വമോ, സ്വയം പ്രകാശത്വമോ ഒന്നും ജഡങ്ങളിലും ഒരിക്കലും സംക്രമിക്കുകയില്ലെന്നും തീർച്ച. പ്രപഞ്ചത്തിന്റെ ഈ സത്യസ്ഥിതി മനസ്സിലാക്കി ഞാൻ ജഡദൃശ്യമല്ല, നിത്യചേതനനാണ്, എന്നുറപ്പിക്കണമെന്നാണ് ആചാര്യസ്വാമികൾ. 'മനീഷാപഞ്ചക'ത്തിലെ ഒന്നാം പദ്യം കൊണ്ട് സത്യാന്വേഷികളോടാവശ്യപ്പെടുന്നത്.

ജഡമെന്നും ചേതനനെന്നും, അഥവാ വിഷയമെന്നും വിഷയിയെന്നും, അല്ലെങ്കിൽ ദൃശ്യമെന്നും ദൃക്കെന്നും ഒക്കെ പറയുന്നവ ഒരേ ദ്വന്ദ്വത്തിന്റെ പര്യായങ്ങൾതന്നെ. ഇവയിൽ വിഷയം സർവ്വത്ര അനുഭവഗോചരമാകുന്നുണ്ട്. വിഷയി അഥവാ ചേതനൻ അങ്ങനെ അനുഭവഗോചരമാകുന്നില്ല.

പിന്നെയെങ്ങനെയാണ് ഞാൻ ചേതനനാണെന്നുറപ്പിക്കും? ഈ ചോദ്യത്തിനുത്തരമാണ് ശ്ലോകത്തിലെ ആദ്യത്തെവരി. ഓരാൾക്ക് ജഡവിഷയങ്ങൾ അനുഭവഗോചരമാകുന്നത് മൂന്ന് തലങ്ങളിലാണല്ലോ. ഉണർന്നിരിക്കുമ്പോൾ നിരവധി ബാഹ്യവിഷയങ്ങളെ ഉള്ളതായി കണ്ടനുഭവിക്കാൻ ഇടവരുന്നു. സ്വപ്നത്തിൽ ഹൃദയതലത്തിൽത്തന്നെ ഒട്ടേറെ വസ്തുക്കൾ കണ്ടനുഭവിക്കാനിടവരുന്നു. ഉറക്കത്തിൽ ഒരിരുണ്ട ആവരണം തന്നെ മൂടിക്കളയുന്നതായും ബോദ്ധ്യമാകുന്നു. പ്രപഞ്ചത്തെ അനുഭവിക്കുവാൻ നാലാമതൊരു തലമില്ല. ഈ മൂന്ന് തലത്തിലും അനുഭവിഷയമാകുന്ന ദൃശ്യങ്ങൾ ഭിന്നങ്ങളാണ്. ഒരു തലത്തിൽ അനുഭവിച്ച ദൃശ്യങ്ങൾ മറ്റൊരു തലത്തിലെത്തുമ്പോൾ പാടെ മാഞ്ഞുമറയുന്നു. ഉണർവ്വിൽ അനുഭവിക്കുന്നതൊന്നും സ്വപ്നത്തിൽ കാണ്മാനില്ല. സ്വപ്നത്തിൽ കാണുന്നതൊന്നും ഉണർവ്വിലോ ഗാഢനിദ്രയിലോ കാണ്മാനില്ല. ഗാഢനിദ്രയിലെ അജ്ഞാനാവരണം അപ്പോഴല്ലാതെ മറ്റൊരിക്കലും അനുഭവപ്പെടുന്നില്ല. എന്നാൽ മാറിമാറിവരുന്ന ദൃശ്യതലങ്ങളിൽ നിന്നുകൊണ്ട് താല്ക്കാലികങ്ങളായ കാഴ്ചകളെ കണ്ടനുഭവിക്കുന്നയാൾ ഒരിക്കലും മാറുന്നില്ല. ഉണർവ്വിൽ പലതും കണ്ടനുഭവിച്ച '*ഞാൻ*' തന്നെയാണ് സ്വപ്നത്തിലും വിവിധദൃശ്യങ്ങൾ കണ്ടനുഭവിച്ചത്. സ്വപ്നം കണ്ടുകൊണ്ടിരുന്ന ഞാൻതന്നെയാണ് ഉറക്കത്തിൽ ഒരാവരണത്താൽ മൂടിപ്പോയത്. ആവരണത്തിൽ ഒളിഞ്ഞിരുന്ന '*ഞാൻ*'തന്നെയാണ് ഉണർന്ന് വീണ്ടും പുറത്തേയ്ക്ക് വരുന്നത്. ഇങ്ങനെ മാറിമാറി വരുന്ന ദൃശ്യതലങ്ങളിലെല്ലാം 'ഞാൻ മാറാതെ സ്ഫുടതരം പ്രകാശിച്ചു കൊണ്ടിരിക്കുന്നു. '*സ്ഫുടതരം*' എന്ന ശബ്ദം താരതമ്യേന കൂടുതൽ വ്യക്തമായി എന്ന അർത്ഥത്തിലാണ് ആചാര്യൻ പ്രയോഗിച്ചിരിക്കുന്നത്. ജഡദൃശ്യങ്ങളുമായിട്ടാണ് താരതമ്യം. ജഡദൃശ്യങ്ങളെക്കാൾ കൂടുതൽ വ്യക്തമായി '*ഞാൻ*' പ്രകാശിക്കുന്നുവെന്നർത്ഥം. മാറുന്ന ജഡദൃശ്യങ്ങളിൽ മാറാതെനിന്നു പ്രകാശിക്കുന്നത് സ്ഫുടതരമായ പ്രകാശിക്കലാണെന്നു പറയേണ്ടതില്ലല്ലോ. മാത്രമല്ല. '*ഞാൻ*' ഇല്ലെങ്കിൽ വിഷയങ്ങളൊന്നും പ്രകാശിക്കുകയില്ല. '*ഞാനി*'നെ മറ്റൊന്നു പ്രകാശിപ്പിക്കുന്നതായി കാണുന്നുമില്ല. സൂര്യൻ ഇല്ലെങ്കിൽ പദാർത്ഥങ്ങളൊന്നും പ്രകാശിക്കുകയില്ല. സൂര്യനെ മറ്റൊന്നും പ്രകാശിപ്പിക്കുന്നതായി കാണുന്നുമില്ല. പ്രപഞ്ചാനുഭവങ്ങളിലെല്ലാം സൂര്യനെപ്പോലെയാണീ '*ഞാൻ*' സ്വയം പ്രകാശിക്കുകയും തന്റെ മുന്നിലെത്തുന്ന മറ്റെല്ലാറ്റിനേയും പ്രകാശിപ്പിക്കുകയും ചെയ്യുന്നത് സ്ഫുടതരമായ പ്രകാശിക്കലാണെന്നു സിദ്ധമാണല്ലോ. ഇനിയും വരിവരിയായി നീങ്ങുന്ന മേഘപടലങ്ങൾ മറച്ചാൽ സൂര്യൻ പ്രകാശിക്കുന്നതായിനേരിട്ടു നമുക്ക് ബോദ്ധ്യപ്പെട്ടില്ലെന്നു വരാം. എങ്കിലും മേഘപടലത്തിൽ ഇടയ്ക്കിടയ്ക്ക് വിടവുണ്ടാകുമ്പോൾ തന്റെ പ്രകാശമാണ് മേഘങ്ങളെയൊക്കെ പ്രകാശിപ്പിക്കുന്നതെന്നു വെളിപ്പെടുത്തിക്കൊണ്ട് സൂര്യൻ ഉജ്ജൃംഭിക്കുന്നത് കാണാം. മേഘപടലമെന്നപോലെ ഒന്നിനുപുറകെ മാറിമാറി കറങ്ങുന്നവയാണ് ദൃശ്യതലങ്ങളായ ജാഗ്രത്സ്വപ്നസുഷുപ്തികൾ. എങ്കിലും അവസരം കിട്ടുമ്പോഴൊക്കെ '*ഞാൻ ഞാൻ*' എന്ന രൂപത്തിൽ ബോധസ്വരൂപമായ ആത്മസത്ത ദൃശ്യങ്ങളുടെ ഇടയിൽക്കൂടി പൊന്തിവന്ന് എല്ലാവർക്കും അനുഭവപ്പെടാറുണ്ട്. '*ഞാൻ*' പുറകിലില്ലെങ്കിൽ ജാഗ്രത്തോ, സ്വപ്നമോ, സുഷുപ്തിയോ അനുഭവിക്കാൻ പറ്റില്ലെന്നു തീർച്ചയല്ലേ? ഇങ്ങനെ സ്വയം പ്രകാശിച്ചും എല്ലാറ്റിനേയും പ്രകാശിപ്പിച്ചും ഇക്കാര്യം കൂടെക്കൂടെ വ്യക്തമാക്കിയും എല്ലാവർക്കും അനുഭവപ്പെട്ടുകൊണ്ടിരിക്കുന്ന ആത്മാവാണ് ചേതനൻ. ഇതുതന്നെയാണ് ചേതനന്റെ ഉജ്ജൃംഭണമായി ആചാര്യൻ വിവരിക്കുന്നത്. ഇത്രയൊക്കെയായിട്ടും

ചേതനനായ ആത്മാവുണ്ടോയെന്നാണ് ചിലർക്ക് സംശയം.

ഇനിയും ചിലർക്ക് മറ്റൊരു സംശയം വരാം. പ്രപഞ്ചാനുഭവങ്ങളിൽ *ഞാൻ ഞാൻ* എന്ന് പ്രകടമായിക്കൊണ്ടിരിക്കുന്നത് ചേതനനായ ആത്മാവാണെന്നുള്ളതിന് എന്താണ് തെളിവ്? '*ഞാനെ*'ന്നു പറയുന്നതും ദേഹമോ മനസ്സോ ഒക്കെ ആകാവുന്നതല്ലേയുള്ളൂ? പ്രപഞ്ചാനുഭവങ്ങളെ വ്യക്തമായി വിശകലനം ചെയ്ത് പഠിക്കാൻ ശ്രമിച്ചിട്ടില്ലാത്ത ഒരാളേ ഇത്തരം ചോദ്യങ്ങൾ ഉന്നയിക്കുകയുള്ളൂ. ബാഹ്യശരീരത്തെ പൂർണ്ണമായും വിസ്മരിച്ചിട്ടാണ് സ്വപനാനുഭവമുണ്ടാകുന്നത്. സ്വപ്നാനുഭവത്തെ മുഴുവൻ പുറംതള്ളിയിട്ടാണ് ഗാഢനിദ്രയുടെ അനുഭവം. ഗാഢനിദ്രയിൽ നിന്നുണരുന്ന മാത്രയിൽ '*ഞാനും*' എന്നെ മറച്ചിരുന്ന അജ്ഞാനാവരണവും വേർതിരിച്ചുതന്നെ സ്മരണയ്ക്ക് വിഷയമാകുന്നുണ്ട്. അതുകൊണ്ട് ജാഗ്രത് സ്വപ്ന സുഷുപ്തികളിൽ എന്റെ അറിവിനു വിഷയമാകുന്ന ഒന്നും ഞാനല്ലെന്നു തെളിയുന്നു. എല്ലാറ്റിനേയും അറിയുന്ന ഞാൻ സ്വയം പ്രകാശിക്കുന്നവനും മറ്റുള്ളവയെ പ്രകാശിപ്പിക്കുന്നവനുമായ ജ്ഞാനസ്വരൂപനായ പുരുഷനാണെന്നും തെളിയുന്നു. ചെളിക്കുണ്ടിൽ വീണുകിടക്കുന്ന രത്നം വ്യക്തമായി പ്രകാശിക്കാത്തതുപോലെ ഭ്രമകല്പിതങ്ങളായ ജഡദൃശ്യങ്ങളുമായി കൂടിക്കലരുന്നതുകൊണ്ട് ചേതനൻ പ്രപഞ്ചാനുഭവവേളയിൽ പൂർണ്ണമായി പ്രകാശിക്കുന്നില്ലെന്നേയുള്ളൂ. മാത്രമല്ല ജഡങ്ങളുടേതായ ജനനമരണസുഖദുഃഖാദി വികാരങ്ങൾ അവയോട് ചേർന്നു നിന്നുകൊണ്ടു തന്റേതാണെന്നു ഭ്രമിക്കുകയും ചെയ്യുന്നു. ഇതാണ് അവിദ്യ. ജനനമരണാദി വികാരങ്ങളെല്ലാം ജഡസ്വഭാവം. നിർവ്വികാരത്വവും നിത്യത്വവും ചേതനസ്വഭാവം. ഇവ പരസ്പരം കൈമാറ്റപ്പെടാവുന്നതേയല്ല. ഭ്രമദൃശ്യങ്ങളുടെയെല്ലാം അധിഷ്ഠാനമായ ചേതനസത്ത നിത്യമായ ബോധസ്വരൂപമാണെന്ന് ചിന്തിക്കുന്ന ആർക്കും തെളിഞ്ഞുകിട്ടും. ഇക്കാര്യമാണ്. '*യാ സംവിബുജ്ജൃംഭതേ*' എന്ന് ആചാര്യസ്വാമികൾ പ്രസ്താവിക്കുന്നത്. *സംവിത്* എന്ന പദത്തിന് ജ്ഞാനം അഥവാ ബോധം എന്നർത്ഥം.

അവനിൽ സംവിത്സ്വരൂപമായ ആത്മസത്തസ്ഫുടതരമായി പ്രകാശിക്കുന്നുണ്ടെന്നു സമ്മതിക്കാം. ജഗത്തിലെ എല്ലാ ദൃശ്യങ്ങളിലും ഇതേ ആത്മസത്ത തന്നെയാണ് പ്രകാശിക്കുന്നത് എന്നതിനെന്താണ് തെളിവ്? പ്രപഞ്ചം അറിവിൽ അഥവാ ബോധത്തിലാണ് നിലനിന്നുപോരുന്നത്, പ്രപഞ്ചത്തിനാകെ അറിവ് അഥവാ ബോധം നഷ്ടപ്പെടുന്നുവെന്ന് കരുതുക; എന്തായിരിക്കും സ്ഥിതി? എല്ലാ ശൂദ്ധശൂന്യം. അപ്പോൾ പ്രപഞ്ചത്തിന്റെ മുഴുവൻ അടിത്തറ ഒരു ബോധസത്തയാണെന്ന കാര്യത്തിൽ സംശയിക്കാനേയില്ല. എന്നാൽ ഇന്ന് ഈ ബോധസത്തഉണ്ടാവുകയും നശിക്കുകയും ചെയ്യുന്ന നിരവധി നാമരൂപങ്ങളിൽ കൂടിമാത്രമേ പ്രകാശിക്കുന്നുള്ളൂ. ബോധസത്തയെ ഇന്ന് പലതാക്കിക്കാണിക്കുന്നത് ഉണ്ടായിമറയുന്ന നാമരൂപങ്ങളാണെന്ന് ചുരുക്കം. പ്രപഞ്ചനാടകത്തിലെ കെടാവിളക്കാണ് ബോധസത്ത. നാടകവേദിയിലേക്ക് കടന്നുവരുന്ന എല്ലാ വേഷവിധാനങ്ങളെയും അവിടെ പ്രകാശിപ്പിക്കുന്ന വിളക്ക് അവയോട് ചേർന്നുനിന്ന് പ്രകാശിപ്പിക്കുന്നു. വേഷാവിധാനങ്ങളെല്ലാം പോയകന്നാലും വിളക്ക് സ്വയം പ്രകാശിച്ച് വിരാജിക്കുന്നു. അതുപോലെ ബ്രഹ്മാവുമുതൽ ഉറുമ്പുവരെയുള്ള ജീവിതങ്ങൾ നിമിഷംപ്രതി പ്രപഞ്ചനാടകവേദിയിലും ആവിർഭവിക്കുകയും മറയുകയും ചെയ്യുന്നു.

അറിവ് അഥവാ ബോധസത്തയാകട്ടെ അനേകവേഷങ്ങളെ ഒരുമിച്ചു പ്രകാശിപ്പിക്കുന്നു. മറയുന്നവയെ കൈവിട്ടിട്ടു വന്നു ചേരുന്നവയെ വീണ്ടും പ്രകാശിപ്പിക്കുന്നു. ഈ പ്രക്രിയ സൂക്ഷിച്ചു പഠിച്ചാൽത്തന്നെ ബോധസത്ത നാമരൂപങ്ങളെ പ്രകാശിപ്പിക്കുന്നുവെന്നല്ലാതെ ബോധസത്തയുടെ പ്രകാശനത്തിൽ നാമരൂപങ്ങൾക്കു യാതൊരു പങ്കുമില്ലെന്ന് തെളിയുന്നതാണ്. ബോധസത്തയുടെ സാന്നിദ്ധ്യത്തിൽമാത്രം ഉള്ളതായി പ്രകാശിക്കുന്ന താല്ക്കാലികങ്ങളായ അല്പപ്രതിഭാസങ്ങളാണ് എല്ലാ നാമരൂപങ്ങളും നാമരൂപങ്ങളെല്ലാം മറഞ്ഞാലും സ്വയം പ്രകാശിച്ചുനില്ക്കാൻ കഴിവുള്ള അമൃതസ്വരൂപമായ നിത്യസത്തയാണ് ബോധം. അമൃതസ്വരൂപമായ ബോധത്തെ അഥവാ ജ്ഞാനത്തെ ഉണ്ടായിമറയുന്ന നാമരൂപങ്ങളിൽക്കൂടി വിവിധമായി കാണുന്നതാണ് അവിദ്യ. നാമരൂപങ്ങളെല്ലാം. മിഥ്യയെന്നറിഞ്ഞ് അഖണ്ഡമായ ബോധത്തെയെ അനുഭവിക്കുന്നത് മോക്ഷം. ബോധസത്തയെ പലതാക്കിക്കാണിക്കുന്ന ഘടകങ്ങൾ ജഡദൃശ്യങ്ങളുടെ നാമരൂപങ്ങൾ മാത്രമാണെങ്കിൽ ആ നാമരൂപങ്ങളെല്ലാം അകന്നാൽ അവശേഷിക്കുന്നത് അഖണ്ഡബോധസത്തയായിരിക്കുമെന്ന് പറയേണ്ടതില്ലല്ലോ. ഒരു സത്യാന്വേഷി ബോധസത്തയിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നതന്റെ വ്യക്തിശരീരത്തിന്റെ ജഡപ്രതിഭാസങ്ങളെ പുറംതള്ളി അറിവിന്റെ അഖണ്ഡതലത്തിൽ എത്തിച്ചേരുമ്പോൾ തന്റെ ശരീരത്തോടൊപ്പം പ്രപഞ്ചത്തിലെ എല്ലാ ജഡദൃശ്യങ്ങളെയും പ്രകാശിപ്പിച്ചു ചലിപ്പിച്ചുകൊണ്ടിരിക്കുന്നത് ഒരഖണ്ഡബോധസത്തയാണെന്ന് അവിതർക്കിതമായും കണ്ടെത്തുന്നു. ചിന്തിക്കാൻ കഴിവുള്ള ഒരാളുടെ യുക്തിക്കുപോലും ഇക്കാര്യം ബോദ്ധ്യപ്പെടാൻ പ്രയാസമുണ്ടാകുന്നതല്ല. ഉണ്ടായി മറയുന്ന എല്ലാ ജഡദൃശ്യങ്ങളേയും നിർവ്വികാരമായി പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്ന പരമാത്മസത്തയെയാണ് വേദാന്തികൾ സാക്ഷിസ്വരൂപൻ എന്നു വിളിക്കുന്നത്. '*യ ബ്രഹ്മാദിപിപീലികാന്തതനുഷു പ്രോതാ ജഗത്സാക്ഷിണി* എന്ന വരിയിൽ പരമാത്മസ്വരൂപിണിയായ ഈ ബോധസത്തയെയാണാ ആചാര്യസ്വാമികൾ കുറിക്കുന്നത്.

ഒരു സത്യജിജ്ഞാസുതന്നെയും പ്രപഞ്ചത്തേയും വിശകലനം ചെയ്ത് പഠിച്ചു. താനും പ്രപഞ്ചവും വിഷയത്തിന്റെയും വിഷയിയുടെയും അഥവാ ദൃശ്യത്തിന്റെയും ദൃക്കിന്റെയും കൂടിക്കലർപ്പാണെന്നു ബോദ്ധ്യപ്പെട്ടു. മാത്രമല്ല വിഷയം താൽക്കാലികവും ജഡവുമാണെന്നും വിഷയി നിത്യനും ചേതനനുമാണെന്നും അറിയാൻ കഴിഞ്ഞു. അതുതന്നെയുമല്ല അമൃതസ്വരൂപനായ ചേതനനിൽ വസ്തുസത്തയൊന്നുമില്ലാതെ ഭ്രമകല്പിതങ്ങളാണ് വിഷയങ്ങളെല്ലാമെന്നും തെളിഞ്ഞു. ഇത്രയും അറിയാൻ കഴിഞ്ഞാൽ താൻ ഭ്രമകല്പിതമായ ജഡവികാരമൊന്നുമല്ലെന്നും അഖണ്ഡമായ ചേതനസത്തയാണെന്നുള്ള അറിവിന്റെ തലത്തിൽ അന്വേഷകന്റെ ബുദ്ധി സ്വാഭാവികമായിത്തന്നെ ചെന്നു നില്ക്കും. ഇത്തരം പരോക്ഷജ്ഞാനം ഉറപ്പായി ഉണ്ടായിക്കഴിഞ്ഞാലും പ്രാരബ്ധകർമ്മങ്ങൾ അഖണ്ഡാനുഭൂതിയെ കുറച്ചു കാലത്തേയ്ക്കുകൂടി തടഞ്ഞുവെന്ന് വരാം. അഖണ്ഡാനുഭൂതി വന്നില്ലെങ്കിൽപോലും ഉറപ്പായ പരോക്ഷജ്ഞാനമെങ്കിലും ഉള്ളയാൾ സാധാരണ ലൗകികനെപ്പോലെ ശരീരഭ്രമത്തിൽപ്പെട്ടുഴലാൻ ഇടവരുന്നില്ല. അങ്ങനെയുള്ളയാളിന്റെ ശരീരം രൂപംകൊണ്ടത് ബ്രഹ്മണകുലത്തിലോ ചണ്ഡാലകുലത്തിലോ ആയാലും വേണ്ടില്ല ആ ജ്ഞാനിക്കു പിന്നെ ശരീരം ക്ലേശകാരണമല്ല. അദ്ദേഹത്തെ ഗുരുവായി ആരാധിക്കുന്നതിൽ ഒരു തെറ്റുമില്ല. ബ്രാഹ്മണനായാലും ബ്രഹ്മജ്ഞാനമില്ലാത്തയാൾ

ആത്മന്വേഷണത്തിൽ ഗുരുവാകാൻ അർഹനല്ല. ചണ്ഡാലകുലജാതനായാലും ബ്രഹ്മജ്ഞാനി ഗുരുവാകാൻ അർഹനാണ്. ഇതാണ് ശ്രീശങ്കരഭഗവത് പാദരുടെ പ്രഖ്യാപനം.

ശ്രീശങ്കരഭഗവത്പാദർ കാശിയിൽ താമസിച്ചിരുന്നപ്പോൾ 'മനീഷാപഞ്ചകം' രചിച്ചുവെന്നാണ് പ്രസിദ്ധി. ഒരിക്കൽ അദ്ദേഹവും ശിഷ്യന്മാരും ഗംഗാസ്നാനത്തിനു പോവുകയായിരുന്നു. സത്യനിഷ്ഠനെങ്കിലും നൈമിഷികമായ ദേഹഭാവന ചിലപ്പോഴൊക്കെ അദ്ദേഹത്തെ ബാധിച്ചിരുന്നു. തന്നിൽ സർവ്വാർപ്പണം ചെയ്ത ഒരു യതീശ്വരന് അങ്ങനെ സംഭവിക്കുന്നത് ജഗദീശ്വരൻ ഇഷ്ടപ്പെടുകയില്ല. അതുകൊണ്ട് ശ്രീ പരമശിവൻതന്നെ ഒരു ചണ്ഡലാന്റെ വേഷം ധരിച്ച് നാലു നായ്ക്കളുമൊന്നിച്ച് ആചാര്യപാദർക്കഭിമുഖമായിച്ചെന്നു. പെട്ടന്നുണ്ടായ ദേഹഭാവനനിമിത്തം ശ്രീശങ്കരൻ ചണ്ഡാലനോട് വഴിമാറിപ്പോകാൻ ആവശ്യപ്പെട്ടു. ഇതു കേട്ട ചണ്ഡാലൻ അദ്ദേഹത്തിന്റെ ബ്രഹ്മബോധത്തെ ആക്ഷേപിച്ചു പലതും പറയാനിടയായി. ബ്രഹ്മാവു മുതൽ ഉറുമ്പുവരെ എല്ലാ ബ്രഹ്മസ്വരൂപമാണെന്നു ശിഷ്യരോട് ഉദ്ഘോഷിക്കുകയും തന്നോടു മാറിപോകാൻ പറയുകയും ചെയ്യുന്നത് പരസ്പരം വിരുദ്ധമാണെന്നയാൾ ചൂണ്ടിക്കാട്ടി. അപ്പോഴാണ് ആചാര്യനു തന്റെ തെറ്റു മനസ്സിലായത്. പെട്ടെന്ന് നോക്കുമ്പോൾ ചണ്ഡാലനും നായക്കളും മുമ്പിൽ നിന്നു മറഞ്ഞതായും കണ്ടു. അദ്ദേഹത്തിന് കാര്യം മനസ്സിലായി. ഈ സംഭവത്തെ അനുസ്മരിച്ചുകൊണ്ട് പാടിയതാണ് 'മനീഷാപഞ്ചകം'. ഇന്നത്തെ അഭ്യസ്തവിദ്യർക്ക് ഇത്തരം കഥകളൊന്നും അത്ര രുചിച്ചെന്നുവരില്ല. ജഗന്നിയന്താവായ സർവ്വേശ്വരന്റെ സർവ്വശക്തിത്വം അറിയുന്ന വേദാന്തിക്ക് ഇതൊക്കെ അന്ധവിശ്വാസമാണെന്നു തള്ളിക്കളയുക വയ്യ. ഇനി കെട്ടുകഥയായാൽതന്നെ അതു വെളിപ്പെടുത്തുന്ന ചില മഹത്തായ സത്യങ്ങൾ ചുഴിഞ്ഞിറങ്ങിക്കാണാൻ ഒരു ക്രാന്തദർശിക്കേ കഴിയൂ. അവിദ്യാജന്യമായ ജഡാധ്യാസം ഒരു സത്യനിഷ്ഠനെപ്പോലും ചില നിമിഷങ്ങളിൽ അലട്ടിയെന്നുവരാം. സച്ചിദാനന്ദസ്വരൂപനായ ശിവന്റെ ഉത്കടമായ പ്രത്യക്ഷനുഭവം കൊണ്ടുമാത്രമേ അതു നിശ്ശേഷം മാറിക്കിട്ടൂ. വസ്തുത ഇതാണെങ്കിൽ അവിദ്യാജന്യമായ ജഡാധ്യാസത്തിൽപ്പെട്ട് അതിനെ സത്യമായി വ്യാമോഹിച്ചുഴലുന്ന ലൗകികൻ എന്തുകണ്ടാലും ഒരു സത്യദർശിക്കയാളോടു സഹാനുഭൂതിക്കേ വഴിയുള്ളൂ.

ചേതനനും ജഡവും ഇങ്ങനെ രണ്ടെണ്ണത്തിന്റെ കൂടിക്കലർപ്പാണ് പ്രപഞ്ചമെന്നു നാം ഒന്നാം ശ്ലോകത്തിന്റെ വ്യാഖ്യാനത്തിൽ കണ്ടുവല്ലോ. ബുദ്ധി, മനസ്സ് തുടങ്ങിയ ജഡോപാധികളോട് ചേരുമ്പോഴാണ് ചേതനനു തന്നെ കൃത്രിമമായി ആവിർഭവിക്കുന്നതാണ് ഉപാധിഷ്ഠമായ ജീവിത്വം. കൃത്രിമമായി ഉണ്ടാക്കുകയും ഇല്ലാതാക്കുകയും ചെയ്യാവുന്നതാണ് ജീവത്വം. ബ്രഹ്മത്വം വസ്തുസ്വഭാവവും. ജീവത്വം കൃത്രിമമായി ആവിർഭവിക്കുന്നതിനുമുമ്പും ജീവിത്വം കൃത്രിമമായി നിലവിലുള്ളപ്പോഴും ഇനിമേൽ ജീവത്വം ഇല്ലാതായാലും സ്വഭാവസിദ്ധമായ ബ്രഹ്മത്വത്തിനു യാതൊരു മാറ്റവും ഭവിക്കുന്നില്ല. അദ്ധ്യാരോപവും അപവാദവും ശ്രദ്ധിച്ചു പഠിച്ചാലേ ഈ ജീവബ്രഹ്മഭേദം വെളിപ്പെടൂ. നാടകത്തിൽ ഒരു പുരുഷൻ സ്ത്രീവേഷം കെട്ടുന്നു വെന്ന് കരുതുക. സ്ത്രീയുടെ രൂപം തോന്നിക്കുവാൻ ആവശ്യമായ കൃത്രിമവേഷവിധാനങ്ങൾ വെച്ചുകെട്ടുന്നതാണ് അദ്ധ്യാരോപം. ആ വേഷവിധാനങ്ങൾ മാറ്റി പുരുഷത്വം പ്രകടമാക്കുന്നത് അപവാദവും. പുരുഷൻ

സ്ത്രീവേഷം കെട്ടുന്നിടത്തു പുരുഷത്വം സ്വഭാവസിദ്ധവും സ്ത്രീത്വം കൃത്രിമമായി അല്പനേരത്തേക്ക് ഉണ്ടാക്കിക്കാണിക്കുന്നതുമാണ്. സ്ത്രീവേഷം കെട്ടുന്നതിനുമുമ്പും സ്ത്രീവേഷം കെട്ടി ഇനിമേൽ സ്ത്രീവേഷം ഉപേക്ഷിക്കുമ്പോഴും പുരുഷൻ പുരുഷൻ തന്നെയാണ്. ഇവിടെ പുരുഷത്വം സ്വഭാവസിദ്ധവും സ്ത്രീത്വം കൃത്രിമവും. ചേതന ജഡങ്ങളുടെ സമ്മിശ്രരൂപമായിക്കാണപ്പെടുന്ന പ്രപഞ്ചത്തിലും ഒന്നു സ്വഭാവസിദ്ധവും മറ്റൊന്ന് കൃത്രിമവും. കൺമുമ്പിൽത്തന്നെ നിരന്തര ജനനമരണപരിണാമങ്ങൾക്കു വിധേയമാകുന്ന ജഡം കൃത്രിമം. ഒന്നാം പദ്യത്തിൽ നാം വിശമാക്കിയപോലെ മാറിമറിഞ്ഞുകൊണ്ടിരിക്കുന്ന ജഡദൃശ്യങ്ങളെ മാറാതെ നിന്നനുഭവിക്കുന്ന ചേതനൻ സ്വഭാവസിദ്ധൻ.

ഈ ജീവബ്രഹ്മഭേദം വ്യക്തമായി ധരിക്കുമെങ്കിൽ ബ്രഹ്മസൂത്രഭാഷ്യത്തിൽ ആചാര്യസ്വാമികൾ ആവർത്തിച്ചു പ്രഖ്യാപിക്കുന്ന ഒരു കാര്യം ധരിക്കാൻ പ്രയാസം വരില്ല. ബ്രഹ്മസ്വരൂപം അഥവാ മോക്ഷം കർമ്മം കൊണ്ടുണ്ടാക്കിയെടുക്കേണ്ടതല്ല. സ്വഭാവസിദ്ധമായ ഒന്നിനെ പിന്നെ ഉണ്ടാക്കിയെടുക്കേണ്ട കാര്യമുണ്ടോ? ബ്രഹ്മസ്വരൂപം അഥവാ മോക്ഷം സ്വഭാവസിദ്ധമായ നിത്യസത്യമാണ്. അതിൽ കർമ്മചലനംകൊണ്ടു കൃത്രിമമായി തൽക്കാലത്തേയ്ക്കാ വിർഭവിക്കുന്നതാണ് ജീവൻ. കർമ്മംകൊണ്ടു ജീവഭാവം ഉണ്ടാക്കുകയോ ഇല്ലാതാക്കുകയോ ചെയ്യാം. സ്വത:സിദ്ധമായ ബ്രഹ്മസ്വരൂപത്തിൽ കർമ്മത്തിനുയാതൊരു പ്രസക്തിയുമില്ല. ജീവത്വം നിലനിൽക്കുമ്പോഴും ബ്രഹ്മത്വം നശിച്ചിട്ടില്ല. നശിക്കാത്ത ബ്രഹ്മത്വത്തെ പിന്നെ ഉണ്ടാക്കിയെടുക്കേണ്ട കാര്യമുണ്ടോ? സ്ത്രീവേഷം കെട്ടിയാടുമ്പോഴും പുരുഷത്വം നശിച്ചിട്ടില്ല. നശിക്കാത്ത പുരുഷത്വത്തെ ഉണ്ടാക്കുകയെന്ന പ്രശ്നമേയില്ല. പുരുഷനിൽ സ്ത്രീത്വം കൃത്രിമമായി ഉണ്ടാക്കുകയോ ഇല്ലാതാക്കുകയോ ചെയ്യാം. പക്ഷെ അതുകൊണ്ടൊന്നും പുരുഷത്വം നഷ്ടമാകുന്നതല്ല. ഭഗവത്ഗീതയിലേയും മറ്റും കർമ്മയോഗം വ്യാഖ്യാനിക്കുമ്പോൾ ഈ ബ്രഹ്മസ്വരൂപരൂപത്തിൽ കർമ്മത്തിനു പ്രസക്തിയില്ലാത്തതുകൊണ്ടാണ് ഗീതപോലും പതിനെട്ടാം അദ്ധ്യായത്തിൽ ബ്രഹ്മസാക്ഷാത്കാരത്തെ 'നൈഷ്ക്കർമ്യസിദ്ധി' എന്നു വിവരിക്കുന്നത്. പൂർണ്ണമായ കർമ്മവിരാമം കൊണ്ടേ ബ്രഹ്മസിദ്ധികൈയ് വരു എന്നാണ് ആ പദം വ്യക്തമാക്കുന്നത്.

വസ്തുതയിതാണെങ്കിലും ജിവന്മാർ സ്വസ്വരൂപമായ ബ്രഹ്മസ്ഥിതി അല്പനേരത്തേക്ക് വിസ്മരിച്ചു പോകുന്നതുകൊണ്ടാണല്ലോ അനാദിയായ സംസാരനാടകം നടന്നു കൊണ്ടിരിക്കുന്നത്. സ്ത്രീവേഷം കെട്ടി രംഗത്തഭിനയിച്ചുകൊണ്ടിരിക്കുമ്പോൾ നടൻ തന്റെ പുരുഷത്വം ഒട്ടൊന്നു വിസ്മരിക്കുക സ്വാഭാവികമാണ്. കളി നിർത്തി അണിയറയിലേക്ക് തിരിഞ്ഞാൽ സ്വഭാവസിദ്ധമായ പുരുഷബോധം ആവിർഭവിക്കുകയായി. അതുപോലെ ജീവൻ ജഡരൂപങ്ങളിൽ നിസ്സംഗനായി 'താനാര്' എന്ന ചോദ്യവും ചോദിച്ചുകൊണ്ട് അന്തർമ്മുഖത നേടുന്ന നിമിഷം മുതൽ സ്വഭാവസിദ്ധമായ ബ്രഹ്മത്വം സ്ഫുരിക്കാനാരംഭിക്കുന്നു. നടൻ അണിയറിയിലെത്തി വേഷവിധാനങ്ങളെല്ലാം അഴിച്ചു മാറ്റുന്നതോടെ സ്ത്രീത്വത്തിന്റെ ലാഞ്ചനപോലും ഇല്ലാതാകുന്നു. അതുപോലെ ധാന്യമനനങ്ങളിൽക്കൂടി പൂർണ്ണമായ ഏകാഗ്രത നേടി സങ്കല്പനിരോധം സാദ്ധ്യമാക്കിയാൽ കൃത്രിമജന്യമായ ജീവത്വം അസ്തമിച്ചു. സ്വഭാവസിദ്ധമായ ബ്രഹമത്വം അഥവാ

മോക്ഷം സ്വസ്വരൂപമായിത്തീരുന്നു. അതോടെ കൃത്രിമമായ ജീവഭാവം തന്റെ സ്വരൂപത്തിനൊരിക്കലും മങ്ങൽ ചേർത്തിരുന്നില്ലെന്നും വെളിവാകുന്നു. നടൻ രംഗത്ത് അഭിനയിച്ചുകൊണ്ടിരുന്നപ്പോൾ മറ്റുള്ള വേഷങ്ങളെ ഇന്ദ്രനായും തിലോത്തമയായും ഒക്കെ കണക്കാക്കിയിരുന്നു. താൻ കളി നിർത്തിയതോടെ മറ്റുള്ളവരുടെ തല്ക്കാലരൂപങ്ങളും തികച്ചും കൃത്രിമമാണെന്നന്നറിയുന്നു. അതുപോലെ സ്വസ്വരൂപം ബ്രഹ്മാണെന്നറിയുന്ന സത്യദർശിക്ക് എല്ലാ പ്രപഞ്ചഘടകങ്ങളിലേയും ജീവത്വം കർമ്മജന്യമായ മിഥ്യാപ്രതിഭാസമാണെന്നറിയാൻ ഒരു പ്രയാസവുമില്ല. അവയുടെയെല്ലാം സ്വഭാവസിദ്ധമായ നിത്യസ്ഥിതി ബ്രഹ്മരൂപം തന്നെയാണ്.

## മനീഷാപഞ്ചകം ശ്ലോകം രണ്ട് – വ്യാഖ്യാനം

സ്വസ്വരൂപമായ ബ്രഹ്മഭാവം അറിയായ്കകൊണ്ടാണ് പ്രപഞ്ചം ഉണ്ടെന്ന് തോന്നുന്നത്. പൂർണ്ണമായ ആത്മബോധം ഉദയം ചെയ്യുന്ന നിമിഷം അതില്ലാതാകും. മനസ്സിനേയും വാക്കിനേയും കടന്നു നില്ക്കുന്നതും നിത്യശുദ്ധവും നിത്യമുക്തവുമാണ് ബ്രഹ്മസ്വരൂപം. ശാശ്വതമായ ആ പരബ്രഹ്മവസ്തുതന്നെയാണ് ഞാൻ. ഉജ്ജ്വലമായ ഈ സാക്ഷാത്കാരദശയാണ് 'മനീഷാപഞ്ചക'ത്തിലെ രണ്ടാം പദ്യം വിവരിക്കുന്നത്. ഇപ്രകാരമുള്ള സാക്ഷാത്കാരം ഉറപ്പായി നേടിയ ആളാണല്ലോ സ്ഥിതപ്രജ്ഞൻ അഥവാ ജീവമുക്തൻ. ജനനംകൊണ്ട് ചണ്ഡാലനായാലും ബ്രാഹ്മണനായാലും സ്ഥിതപ്രജ്ഞത സിദ്ധിച്ചയാൾ പരമാചാര്യൻതന്നെയാണ് പ്രസ്തുതപദ്യം പ്രഖ്യാപിക്കുന്നത്. ഇനി നമുക്ക് പദ്യമൊന്നു വായിക്കാം.

**ബ്രഹ്മൈവാഹമിദം ജഗച്ച സകലം ചിന്മാത്രവിസ്താരിതം**
**സർവ്വം ചൈതദവിദ്യയാ ത്രിഗുണയാശേഷം മയാ കല്പിതം**
**ഇത്ഥം യസ്യ ദൃഢാ മതിഃ സുഖതരേ നിത്യേ പരേ നിർമ്മലേ**
**ചണ്ഡാലോസ്തു സ തു ദ്വിജോസ്തു ഗുരുരിത്യേഷാ മനീഷാ മമ.**

അഹം ബ്രഹ്മ ഏവ = ഞാൻ ബ്രഹ്മം തന്നെയാണ്; ഇദം നിഖിലം ജഗത് ച = ഈ മുഴുവൻ ജഗത്തും; ചിന്മാത്രവിസ്താരിതം = ബോധസത്തയുടെ തന്നെ പ്രകടരൂപമാണ്; ഏതത്സർവ്വം = പലതായിക്കാണുന്ന ഈ സർവ്വവും, അശേഷം = സമ്പൂർണ്ണമായി;ത്രിഗുണയാ = സത്ത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു ഗുണങ്ങളോടുകൂടിയ; അവിദ്യയാ = അവിദ്യവഴിയായി, മയാകല്പിതം = എന്നാൽതന്നെ സങ്കല്പിച്ചു കാണപ്പെടുന്നതാണ്; സുഖതരേ = അതിരറ്റ സുഖസ്വരൂപവും; നിത്യേ = അഴിവില്ലാത്തതും; പരേ = പ്രപഞ്ചത്തിന്റെ പരമകാരണവും; നിർമ്മലേ = കളങ്കമറ്റതും ആയ ബ്രഹ്മവസ്തുവിൽ; യസ്യ = ഏതൊരാൾക്ക്;ഇത്ഥം ദൃഢാ മതിഃ = ഇപ്രകാരം ഉറപ്പായ ബുദ്ധിവന്നുചേരുന്നുവോ; സഃതുചണ്ഡലാഃ അസ്തു = അയാൾ ചണ്ഡാളനായിക്കൊള്ളട്ടെ; ദ്വിജഃഅസ്തു = അഥവാ ബ്രഹ്മണനായിക്കൊള്ളട്ടെ; ഗുരുഃഗുരുവാണ്; ഇതിഏഷാ = ഇക്കാര്യം; മമ മനീഷാ = എന്റെ ഉറപ്പുറ്റ നിശ്ചയമാണ്.

ഞാൻ ബ്രഹ്മംതന്നെയാണ്. ഇക്കാണുന്ന മുഴുവൻ ജഗത്തും ബോധസത്തയുടെ തന്നെ പ്രകടരൂപമാണ്; പലതായിക്കാണപ്പെടുന്ന ഈ പ്രപഞ്ചം മുഴുവൻ ത്രിഗുണാത്മികയായ അവിദ്യ വഴിയായി എന്നാൽ സങ്കല്പിച്ചു കാണപ്പെടുന്നതാണ്. അതിരറ്റ സുഖസ്വരൂപവും അഴിവില്ലാത്തതും, പ്രപഞ്ചത്തിന്റെ പരമകാരണവും കളങ്കമറ്റതുമായ പ്രഹ്മത്തിൽ ഏതൊരാൾക്ക് ഇപ്രകാരം ഉറപ്പായ ബുദ്ധി വന്നു ചേരുന്നുവോ അയാൾ ജനനം കൊണ്ട് ചണ്ഡാളനോ ബ്രാഹ്മണനോ ആകട്ടെ, ഗുരുവാണ്. ഇത് എന്റെ ഉറപ്പുറ്റ നിശ്ചയമത്രേ.

ഞാൻ ബ്രഹ്മസ്വരൂപൻതന്നെയാണ്. ഈ ജഗത്തുമുഴുവനും ആ ജ്ഞാനമൂർത്തിയുടതന്നെ പ്രകടനമാണ്. ഭിന്നങ്ങളായിക്കാണപ്പെടുന്ന നാമരൂപങ്ങൾ ത്രിഗുണാത്മികയായ അവിദ്യുടെ

കല്പനകളും ആനന്ദസ്വരൂപവും നിത്യവും നാമരൂപരഹിതവും പവിത്രവുമായ ഈ സത്യസ്ഥിതി ഉറപ്പായി ആർക്കുകൈവന്നിട്ടുണ്ടോ അയാൾ ശരീരം കൊണ്ടു ചണ്ഡാലനായാലും വേണ്ടില്ല ബ്രാഹ്മണനായാലും വേണ്ടില്ല, ഗുരുവാണ്. ഇതെന്റെ സുനിശ്ചിതമായ തീരുമാനമത്രേ.

ബ്രഹ്മസ്വരൂപമാണ് താനെന്നറിഞ്ഞു. ജഗത്തും പൂർണ്ണമായി ആ സച്ചിദാനന്ദമൂർത്തിയാണെന്നു വെളിപ്പെട്ടു. ഈ സാക്ഷാത്കാരത്തോടെ വർത്തിക്കുന്ന ഒരു ജീവന്മുക്തന്റെ മുൻപിലും നാമരൂപങ്ങൾ പ്രതിഭാസിച്ചുവെന്നുവരാം. പക്ഷെ അവ ഒരിക്കലും ഒരു സ്ഥിതപ്രജ്ഞന് ബന്ധകാരണങ്ങളായിത്തീരുന്നില്ല. മരുഭൂമിയിലെ കാനൽജലം മിഥ്യയാണെന്നു ശാസ്ത്രീയമായി തെളിഞ്ഞുവെന്നിരിക്കട്ടെ ഈ വസ്തുത ധരിച്ചിട്ടുള്ളയാൾക്കും മദ്ധ്യാഹ്നത്തിൽ മരുഭൂമിയിലേയ്ക്കു നോക്കിയാൽ വെള്ളം അലയടിക്കുന്നതായി തോന്നിയെന്നുവരാം. എന്നാൽ ആ വെള്ളം കുടിക്കുവാൻ അയാൾ ഒരിക്കലും ഓടിയണയുകയില്ല. ഈ അറിവ് ഇല്ലാത്ത മാൻപേടകൾ മൃഗതൃഷ്ണയെ പിൻതുടർന്നു ദാഹം വർദ്ധിച്ചു നിലംപതിക്കുകയും ചെയ്യും. അതുപോലെ പ്രാരബ്ധഫലമായ ശരീരം നിലനില്ക്കുന്നിടത്തോളം ജീവന്മുക്തനും നാമരൂപങ്ങൾ പ്രതിഭാസിച്ചുവെന്നു വരാം. പക്ഷെ അവ ഒരിക്കലും അദ്ദേഹത്തിന് ബന്ധകാരണമായിത്തിരുന്നില്ല. നിത്യനായ ചേതനനിൽ അധ്യാസരൂപിണിയായ അവിദ്യയുടെ രജോമണ്ഡലം. ആനന്ദത്തെയും പ്രസ്ഫുരിപ്പിക്കുന്ന സ്നേഹികാരണ്യാദി അതിസൂക്ഷ്മജഡാധ്യാസമാണണ് അവിദ്യയുടെ സത്ത്വമണ്ഡലം. പഞ്ചഭൂതാത്മകമായ ജഗത്തിലും വ്യക്തിയിലും ഈ സൂക്ഷമസ്ഥൂലജഡാദ്ധ്യാസങ്ങൾ വേർതിരിച്ചു കാണാൻ കഴിയും. ആകാശം അതി സൂക്ഷ്മമായ സത്ത്വജഡമാണെങ്കിൽ വായു കുറെക്കൂടി സ്ഥൂലരൂപം പ്രാപിച്ച രാജസജഡമാണ്. ജഡപ്രതിഭാസങ്ങളുടെ ഈ താരതമ്യമാണ് ഗുണമണ്ഡലങ്ങൾക്കാധാരം. ബാഹ്യജഡപ്രപഞ്ചം നേരിട്ട് പരമാത്മസത്തയിൽ ത്രിഗുണാത്മികയായ അവിദ്യയുടെ അധ്യാരോപമാണ്. വ്യക്തിഗതമായ സുഖദുഃഖങ്ങളും കർത്തൃത്വഭോക്തൃത്വങ്ങളും വ്യക്തിശരീരഗതങ്ങളായ അഹംബോധത്തിൽ അവിദ്യാകല്പിതങ്ങളാണ്. അവിദ്യയുടെ വേർതിരിഞ്ഞുള്ള ഇത്തരം ജഡാദ്ധ്യായസങ്ങളെ ആകെ സമാഹരിക്കുന്നതാണ് "*സർവ്വം ചൈതദവിദ്യയാത്രിഗുണയാ ശേഷം മയാ കല്പിതം*" എന്ന രണ്ടാമത്തെ വരി. അവിദ്യാമണ്ഡലത്തിൽനിന്നു നോക്കുമ്പോൾ കർത്താവും ഭോക്താവും ഗുണമണ്ഡലങ്ങളും എല്ലാം ഭിന്നമാണെന്നു തോന്നാം. നിത്യശുദ്ധബുദ്ധമുക്തസ്വഭാവനായ ചേതനന്റെ തലത്തിലെത്തുമ്പോൾ അവിടെ ജഡാദ്ധ്യാസങ്ങളെല്ലാം അസ്തമിക്കുന്നു. ആ അദ്വയാനന്ദസത്തയെ സാക്ഷാദനുഭവിക്കുന്നയാൾ അരായാലും അഭിവന്ദ്യമായ ആചാര്യപദവിക്ക് അർഹൻതന്നെ.

## മനീഷാപഞ്ചകം ശ്ലോകം മൂന്ന് – വ്യാഖ്യാനം

**ശശ്വന്നശ്വരമേവ വിശ്വമഖിലം നിശ്ചിത്യ വാചാ ഗുരോർ**
**നിത്യം ബ്രഹ്മനിന്തരം വിമൃശതാ നിർവ്യാജശാന്താത്മനാ**
**ഭൂതം ഭാവി ച ദുഷ്കൃതം പ്രദഹതാം സംവിന്മയേ പാവകേ**
**പ്രാരബ്ധായ സമർപ്പിതം സ്വവപുരിത്യേഷ്യാ മനീഷാ മമ.**

ഗുരോഃവാചാ = ഗുരുവചനം ശ്രവിച്ച്, അഖിലം വിശ്വം = ഇക്കാണുന്ന പ്രപഞ്ചം മുഴുവൻ, ശശ്വത് നശ്വരമേവ = സദാ നശിച്ചുകൊണ്ടിരിക്കുന്നതുതന്നെയാകുന്നു, നിശ്ചിത്യ = തീരുമാനിച്ചിട്ട്, നിർവ്യാജശാന്താത്മനാ = കളങ്കമറ്റ ശാന്തമനസ്സോടുകൂടി, നിത്യം നിരന്തരം = നിത്യവും ഇടതിങ്ങിനില്ക്കുന്നതുമായ, ബ്രഹ്മ വിമൃശതാ = ബ്രഹ്മവസ്തുവിനെ വിചാരം ചെയ്തറിയുന്നയാൾ, സംവിന്മയേ പാവകേ = സത്യബോധമാകുന്ന ജ്ഞാനാഗ്നിയാൽ, ഭൂതംഭാവി ച ദുഷ്കൃതം = സഞ്ചിതവും ആഗാമിയുമായ കർമ്മസഞ്ചയത്തെ, പ്രദഹതാ = ദഹിപ്പിച്ചുകൊണ്ട്, സ്വവപു: സ്വന്തം ശരീരം, പ്രാരബ്ധായ സമർപ്പിതം = പ്രാരബ്ധാനുഭവത്തിനുവേണ്ടി സമർപ്പിക്കുകയും ചെയ്യുന്നു. ഇതി ഏഷാ = ഇക്കാര്യം, മമ മനീഷാ = എന്റെ ഉറച്ച തീരുമാനമാണ്.

ഗുരൂപദേശംവഴി ഇക്കാണുന്ന പ്രപഞ്ചം മുഴുവൻ സദാ നശ്വരംതന്നെയാണെന്നു തീരുമാനിച്ച്, നിഷ്ക്കളങ്കഹൃദയത്തോടുകൂടി ശാശ്വതവും ഇടതിങ്ങിനില്ക്കുന്നതുമായ ബ്രഹ്മത്തെ വിചാരം ചെയ്തറിയുന്നയാൾ ജ്ഞാനാഗ്നിയിൽ സഞ്ചിതവും ആഗാമിയുമായ കർമ്മസഞ്ചയത്തെ എരിച്ചുകളഞ്ഞിട്ട് സ്വശരീരത്തെ പ്രാരബ്ധാനുഭവത്തിന്നായി വിട്ടുകൊടുക്കുന്നു. ഇത് എന്റെ ഉറച്ച തീരുമാനമാണ്.

കാണപ്പെടുന്ന പ്രപഞ്ചദൃശ്യങ്ങളെല്ലാം നിശ്ചയമായും നശ്വരമാണ്. ഗുരൂപദേശത്തിൽ നിന്ന് ഇതു വ്യക്തമായി ധരിക്കണം. നിത്യമായ ബ്രഹ്മസത്തയെ ഇടതടവില്ലാത്ത വിചാരം ചെയ്യണം. ശമദമാദികൾകൊണ്ട് ചിത്തത്തെ നിഷ്ക്കളങ്കമാക്കി ശാന്തതലത്തിലെത്തിക്കണം. ഇത്രയുമായാൽ ഉള്ളിൽ ജ്ഞാനാഗ്നി ജ്വലിച്ചുവരും. അതിൽപ്പെട്ട് സഞ്ചിതവും ആഗാമിയുമായ കർമ്മങ്ങൾ ദഹിച്ചു ചാമ്പലാകും. ശരീരത്തെ പ്രാരാബ്ധകർമ്മം അനുഭവിക്കാനായി നിസ്സങ്കോചം നിയോഗിക്കുകയും ചെയ്യാം. എനിക്ക് നിസ്സംശയമായും ബോദ്ധ്യപ്പെട്ടിട്ടുള്ള വസ്തുതകളാണിവയൊക്കെ.

കഴിഞ്ഞ രണ്ടു പദ്യങ്ങളിൽ ബ്രഹ്മസ്വരൂപവും പ്രപഞ്ചസ്വരൂപവും വ്യക്തമായി ചർച്ചചെയ്തു കഴിഞ്ഞു.ബ്രഹ്മസ്വരൂപത്തിൽ ബുദ്ധിയുറച്ചവൻ ആരായാലും ഗുരുതന്നെയാണെന്നു പ്രഖ്യാപിച്ചു. ഇത്ര വിശിഷ്ടമായ ബ്രഹ്മാനുഭൂതി കൈവരാനുള്ള ഉപായവും അനുഭൂതി സ്വരൂപവുമാണ് പ്രസ്തുതമായ മൂന്നാമത്തെ പദ്യത്തിൽ പ്രതിപാദിക്കുന്നത്. സത്യാനുഭൂതി കൊതിക്കുന്ന ഒരാൾ വിശ്വത്തിന്റെ നശ്വരത മനസ്സിലാക്കി ലോകഭോഗങ്ങളിൽ വിരക്തനായിത്തീരുകയാണ് ആദ്യമായി വേണ്ടത്. പ്രപഞ്ചം സത്യവും സുഖകരവുമാണെന്നു കരുതുന്നയാൾക്ക് പിന്നെ മറ്റൊരു സത്യത്തെ അന്വേഷിക്കേണ്ട ആവശ്യമില്ലല്ലോ. വൈരാഗ്യത്തിൽ ആരംഭിക്കുന്ന സത്യാന്വേഷണം

വൈരാഗ്യത്തിൽ തീക്ഷണതയനുസരിച്ചു വളർന്നു ശക്തിപ്പെടുകയും ചെയ്യുന്നു. താൻ തല്ക്കാലം അനുഭവിച്ചുകൊണ്ടിരിക്കുന്ന ലോകവും ഇനി കർമ്മംകൊണ്ടു നേടിയെടുക്കാവുന്ന സ്വർഗ്ഗാദിവിശിഷ്ടലോകങ്ങൾ വേറെയുണ്ടെങ്കിൽ അവയുമൊക്കെ വ്യക്തമായും നശ്വരമാണെന്നറിയണം. പ്രപഞ്ചദൃശ്യങ്ങളുടെ ഈ സർവതോന്മുഖമായ നശ്വരത ഒരു സാമാന്യബുദ്ധിക്ക് എങ്ങനെ ഗ്രഹിക്കാൻ കഴിയും? യുക്തികൊണ്ട് ഗ്രഹിക്കാൻ കഴിയാത്തയാൾ ഗുരുപദേശം പൂർണ്ണമായി വിശ്വസിക്കണം. സത്യത്തെ സാക്ഷാത്കരിച്ച് സർവസ്വരൂപമായി അനുഭവിച്ചിട്ടുള്ള ആത്മനിഷ്ഠന്മാർ സർവപ്രപഞ്ചവും മരുമരീചികപോലെ അവിദ്യാകല്പിതങ്ങളായ മിഥ്യാപ്രതിഭാസങ്ങളാണെന്നു സംശയലേശ്യമന്യേ പ്രഖ്യാപിച്ചിട്ടുണ്ട്. ആത്മാനുഭൂതിയിൽ ബുദ്ധി ഉറയ്ക്കുതോറും ഒരാൾക്ക് സ്വയം വെളിപ്പെടുകയും ചെയ്യും. ഭാഗവതം ഏകാദശസ്കന്ധത്തിൽ സത്യജിജ്ഞാസുവായ ഉദ്ധവർക്ക് ഭഗവാൻ ഇതേമട്ടിൽ പ്രപഞ്ചവൈരാഗ്യവും നിസ്സംഗത്വവും ഉപദേശിക്കുന്നുണ്ട്. ഭഗവാന്റെ വാക്കുകൾ ശ്രദ്ധിക്കുക.

പ്രത്യക്ഷേണാനുമാനേനാഗമേനാത്മസമവിദാ
ആദ്യന്തവദസദ്ജ്ഞാത്വാ നിസ്സംഗോ വിചരേദിഹ

ഒരാൾക്കു തന്റെ ചുറ്റുപാടും കാണപ്പെടുന്നതൊക്കെ നിരന്തരം ജനിച്ചു മരിക്കുന്നത് നേരിട്ടുകണ്ട് പ്രപഞ്ചത്തിന്റെ നശ്വരത മനസ്സിലാക്കാം. ബുദ്ധിയുള്ളവന് കർമ്മജന്യമായി എന്തു രൂപപരിണാമം എവിടെയുണ്ടായാലും അതൊക്കെ ക്ഷണികമാണെന്ന് ഊഹിച്ചറിയാനും കഴിയും. ഇതു രണ്ടും കഴിയാത്തവർ ശ്രുതിവാക്യങ്ങളിൽക്കൂടി സത്യദർശികളുടെ അരുളപ്പാടുകളിൽ വിശ്വസിച്ചു പ്രപഞ്ചം മിഥ്യയാണെന്നു ധരിക്കണം. ഇതൊന്നുമില്ലെങ്കിൽ അവനവനിൽത്തന്നെ ആത്മാനാത്മവിവേചനം ചെയ്ത് ആത്മാവല്ലാത്തതൊക്കെ അസത്യമാണെന്നറിയണം. ഏതു വിധമായാലും ആദിയും അന്തവുമുള്ളതെല്ലാം വാസ്തവത്തിൽ ഇല്ലാത്തവയാണെന്നു ധരിക്കാൻ ഒരു പ്രയാസവുമില്ല. ഇതുറപ്പായി ബോദ്ധ്യപ്പെട്ടാൽ പിന്നെ ഒന്നേ ചെയ്യാനുള്ളു. അന്നന്നു വന്നുചേരുന്ന ലോകകാര്യങ്ങൾ തികച്ചും നിസ്സംഗനായി നിറവേറ്റുക. ഈ കർമ്മപരിപാടിതന്നെയാണ് മനീഷാപഞ്ചകം മൂന്നാം പദ്യത്തിൽ ആചാര്യഭഗവത്പാദരും നിർദേശിക്കുന്നത്.

പ്രപഞ്ചം നശ്വരമാണെന്ന് അടിക്കടി ബോദ്ധ്യപ്പെടുന്നതോടെ പിന്നെയുണ്ടാകുന്ന ഒരേ ഒരു ചിന്ത ശാശ്വതമായി ഇവിടെ വല്ലതുമുണ്ടോ എന്നുള്ളതാണ്. ശാശ്വതമായ ഒരു പരമകാരണത്തിലല്ലാതെ അശാശ്വതമായ ഒന്നും പ്രതിഭാസിക്കാൻ പറ്റുകയില്ല. ഇതു നിയമമാണ്. അല്പമൊരു വിശകലനശക്തിയുണ്ടെങ്കിൽ ഈ നിയമം ആർക്കും മനസ്സിലാക്കാവുന്നതുമാണ് ശാശ്വതമായ ഒരു സത്യം നൈമിഷികങ്ങളായ പ്രതിഭാസങ്ങൾക്ക് അധിഷ്ഠാനമായി ഉണ്ടെന്നുള്ള വസ്തുത ഒന്നുമാത്രമാണ് ഈ ജിവിതത്തെ അർത്ഥവത്താക്കിത്തീർക്കുന്നത്. അല്ലെന്നുവന്നാൽ സൗരയൂഥഘടകങ്ങളുൾപ്പെട്ട എല്ലാ ജീവിതങ്ങളും അവസാനത്തിൽ തികച്ചും ഉപയോഗശൂന്യങ്ങളെന്ന് തീരുമാനിക്കേണ്ടിവരും. ഒരു സത്യജിജ്ഞാസു താനുൾപ്പെട്ട സകലത്തിന്റെയും നശ്വരത മനസ്സിലാക്കി ഇടവിടാതെ ശാശ്വതസത്യത്തെ അനുസന്ധാനം ചെയ്യേണ്ടതാണ്. ഭാഗ്യവശാൽ ഭാരതീയരായ ഋഷിശ്വരന്മാർ ആ സത്യസ്വരൂപനെ നേരിട്ടു കണ്ടനുഭവിച്ചുകൊണ്ട് അനുഭവത്തിന്റെ സ്വഭാവം വെളിപ്പെടുത്തിത്തന്നിട്ടുമുണ്ട്. നിത്യമായ

ബ്രഹ്മസത്ത സച്ചിദാനങ്ങളുടെ ഘനീഭബതരൂപമാണ്. അദ്വയമായ ആ ബ്രഹ്മസത്തയുടെ അന്വേഷണം ഇല്ലായ്മയിൽ നിന്ന് ഉണ്മയിലേക്കും ഇരുട്ടിൽ നിന്നും വെളിച്ചത്തിലേയ്ക്കും മരണത്തിൽനിന്നും അമൃതത്ത്വത്തിലേയ്ക്കുമുള്ള പ്രയാണമാണ്. സത്യാന്വേഷണത്തിന് ശക്തികൂടിയാൽ ചിത്തം വിഷയവാസനകളകന്ന് നിർമ്മലമായിത്തീരും. ചിത്തം ഇങ്ങനെ ഉപശമിക്കുന്നതോടെ സത്യാനുഭൂതിക്ക് ശക്തിയും കൂടും. ചിത്തത്തിലുള്ളവാകുന്ന വിഷയോപശമം മാത്രമാണ് സത്യദർശനത്തിനുള്ള ഉപായം. ഉപാസനകളും നാമജപങ്ങളും ആരാധനകളും ധ്യാനമനനങ്ങളും വിഷയോപശമം നേടാനുള്ള ഉപായങ്ങൾമാത്രം. കളങ്കങ്ങൾ അകന്നാൽ സ്വതഃസിദ്ധമായ ആത്മസ്വരൂപം സ്വയം പ്രകാശിക്കും. ഇതൊക്കെ മനസ്സിൽ കണ്ടുകൊണ്ടാണ്. "*നിർവ്യാജശാന്താത്മാവായി നിരന്തരം ബ്രഹ്മാനുസന്ധാനത്തിലേർപ്പെടണ*"മെന്ന് ആചാര്യൻ ആവശ്യപ്പെടുന്നത്.

വിഷയോപശമവും ബ്രഹ്മാനുസന്ധാനവും സാധകന്റെ ഹൃദയത്തിൽ ജ്ഞാനദീപ്തിയെ വളർത്തുന്നു. ജ്ഞാനം സാധകനിൽ സ്വതഃസിദ്ധമാണ്. അരണിയിൽ അഗ്നിയെന്നപോലെ. തീയുണ്ടാക്കാനായി കൂട്ടിയുരയ്ക്കുന്ന തടിക്കക്ഷ്ണങ്ങളാണല്ലോ അരണി. അരണി കൂട്ടിയുരച്ചാൽ അഗ്നിയുണ്ടാകും. അരണിയിൽ നേരത്തെതന്നെ അഗ്നിയുള്ളതുകൊണ്ടാണ് ഉരസൽകൊണ്ടതു പ്രത്യക്ഷപ്പെടുന്നത്. അരണയിലെ ഘനമായ ജഡത്വം അഗ്നിയെ മറച്ചിരുന്നുവെന്നേയുള്ളു. അതുപോലെ സാധകന്റെ ഉള്ളിലെ ഘനീഭൂതമായ ജഡത്വം ജ്ഞാനത്തെ മറയ്ക്കുന്നു. മനസ്സിന് ഈ ജഡത്വം എങ്ങനെ വന്നുചേർന്നു? ഫലേച്ഛയോടുകൂടിയുള്ള കർമ്മാനുഷ്ഠാനം കൊണ്ട് അട്ടിയട്ടിയായി വളരുന്ന വാസനാസഞ്ചയം തന്നെയാണ് ചിത്തത്തെ തമോമയമാക്കി ഘനീഭവിപ്പിക്കുന്നത്. തല്ക്കാലജീവിതത്തിൽ പ്രകടമാകാതെ ചിത്തത്തിന്റെ അടിത്തട്ടിൽ അടിഞ്ഞുകൂടികിടക്കുന്ന വാസനാസഞ്ചയം തന്നെയാണ് ഭൂതകാലദുഷ്കൃതം അഥവാ സഞ്ചിത കർമ്മം. നശിപ്പിക്കപ്പെടാത്തിടത്തോളംകാലം അസംഖ്യം ജന്മങ്ങൾക്ക് ഈ സഞ്ചിതകർമ്മം കാരണമായിത്തീരും. വിത്തു കിടന്നാൽ മുളയ്ക്കാതെ തരമില്ലല്ലോ. ഈ ജന്മത്തിൽ പ്രകടമാകാതെ വാസനകൾ ഇരുണ്ടുകൂടി ഘനീഭവിച്ചു കിടക്കുന്ന ഒരു തമോമണ്ഡലം മനസ്സിനുണ്ടെന്ന് മനോനിയന്ത്രണം ശീലിച്ചവർക്കൊക്കെ അറിയാൻ കഴിഞ്ഞിട്ടുണ്ട്. മനസ്സിന്റെ സ്വരൂപവും പ്രവർത്തനവിധവും നേരിട്ടു പരീക്ഷിച്ചുറപ്പിച്ചിട്ടുള്ളതുകൊണ്ടാണ് മനസ്സുണ്ടായിരിക്കുന്നതുവരെ ജനനമരണങ്ങൾ തുടരേണ്ടിവരുമെന്ന് വേദാന്തം ഘോഷിക്കുന്നത്. പരീക്ഷിച്ചുറപ്പിക്കപ്പെട്ട ശാസ്ത്രതത്ത്വങ്ങളെ ആ പരീക്ഷണങ്ങൾക്കൊന്നും മുതിരാതെ അവിശ്വസിക്കുന്നവർ സ്വയം പതിക്കുമെന്നല്ലാതെ ശാസ്ത്രത്തിനതുകൊണ്ട് ഒന്നും വരാനില്ല, തമോമയമായ വാസനാമണ്ഡലം ജന്മങ്ങളെയുളവാക്കി ഫലേച്ഛയോടുകൂടിയ കർമ്മങ്ങൾക്ക് ഇടമരുളുകയാണെങ്കിൽ ആ കർമ്മങ്ങൾ ഭാവിയിൽപിന്നെ ഒരു കർമ്മപരമ്പരയ്ക്കുള്ള വാസനകളെ വീണ്ടു സൃഷ്ടിച്ചുവെന്നുവരാം. ഇതാണ് ഭാവികർമ്മം അഥവാ ആഗാമി കർമ്മം. സഞ്ചിതകർമ്മം ജന്മങ്ങളെ ഉണ്ടാക്കുന്നു. ജന്മങ്ങൾ ആഗാമികർമ്മങ്ങൾക്ക് രൂപം നൽകുന്നു. ഈ പ്രക്രിയ അവസാനമില്ലാതെ തുടർന്നു പോകും. ഇതിന് ഒരേ ഒരു പോവഴിയേയുള്ളൂ. സർവ്വഥാ കർമ്മവിമുക്തമായ ബ്രഹ്മസത്തയെ ശരണം പ്രാപിക്കുക. അരണികൾ കൂട്ടിയുരസുന്നതുപോലെ വിഷയഗ്രാഹിയും സത്യാന്വേഷണ തത്പരവുമായ മനസ്സുകൾ കൂട്ടിയുരസണം. ധ്യാനമനനങ്ങളാണ് ഈ ഉരസൽ പ്രക്രിയ. ഉരസൽ ശക്തിപ്പെടുന്നതോടെ

ബ്രഹ്മജ്ഞാനമാകുന്ന അഗ്നി ജ്വലിക്കാൻ തുടങ്ങും. അരണിയിൽ തീയുണ്ടായാൽ തീയുണ്ടാക്കിയ അരണിതന്നെയാണ് ആദ്യം എരിഞ്ഞു ചാമ്പലാകുന്നത്. അതുപോലെ ബ്രഹ്മജ്ഞാനം ജ്വലിക്കാൻ തുടങ്ങിയാൽ അതിൽ അജ്ഞാനജന്യമായ മനസ്സ് സ്വയം എരിഞ്ഞുനശിക്കുന്നു. സഞ്ചിതകർമ്മങ്ങളുടെയും ആഗാമികർമ്മങ്ങളുടെയും ആവാസകേന്ദ്രവും ഭാവിജന്മങ്ങൾക്കെല്ലാം വിത്തുമായിട്ടുള്ള മനസ്സിന്റെ തമോമണ്ഡലം ജ്ഞാനാഗ്നിയിൽ പൂർണ്ണമായും എരിഞ്ഞടങ്ങുന്നു. ജ്ഞാനത്തിനും കർമ്മത്തിനും തമ്മിലുള്ള ബന്ധം അഗ്നിക്കും വിറകിനും തമ്മിലുള്ള ബന്ധമാണ്. വിറക് അഗ്നിയെ ഉണ്ടാക്കുകയല്ല ചെയ്യുന്നത്. നേരെമറിച്ച് സ്വയം നശിച്ച് തന്നിൽ ഒളിഞ്ഞിരുന്ന അഗ്നിയെ പ്രകടമാക്കുകയാണ് ചെയ്യുന്നത്. അതുപോലെ കർമ്മം നശിച്ച് സ്വയം ഉദയം ചെയ്യേണ്ടതാണ് ജ്ഞാനം "*ഭൂതം ഭാവി ച ദുഷ്കൃതം പ്രദഹതാ സംവിന്മയേ പാവകേ*" എന്നു പ്രഖ്യാപിക്കുന്ന ആചാര്യഭഗവത്പാദർ ഇതെല്ലാം ആ വരിയിൽ ഉള്ളടക്കം ചെയ്തിരിക്കുന്നു വെന്നറിയേണ്ടതാണ്. ഭഗവാൻ ഗീതയിൽ പ്രഖ്യാപിക്കുന്നതു നോക്കുക.

യഥൈധാംസി സമിദ്ധോ ഗ്നിഃ
ഭസ്മസാത്കുരുതേ ർജ്ജുന
ജ്ഞാനാഗ്നിഃസർവ്വകർമ്മാണി
ഭസ്മസാത്കുരുടേ തഥാ. *(ഗീ. 4.37)*

ജ്വലിക്കുന്ന അഗ്നി വിറകിനെ എരിച്ചു ചാമ്പലാക്കുന്നു. അർജ്ജുന, അതുപോലെ ജ്ഞാനാഗ്നി എല്ലാ കർമ്മങ്ങളേയും ഭസ്മീകരിക്കുന്നു.

നിത്യാനിത്യവിവേചനം ചെയ്തു; ധ്യാനമനനാദികൾ അനുഷ്ഠിച്ചു; ജ്ഞാനാഗ്നി ഉള്ളിൽ ജ്വലിച്ചുയർന്നു; ഭൂതഭാവികർമ്മങ്ങൾ ഒടുങ്ങുകയും ചെയ്തു. ഇനിയോ? ഈ ചോദ്യത്തിനുത്തരമാണ് ആചാര്യസ്വാമികൾ ഒടുവിലത്തെ വരിയിൽ പ്രഖ്യാപിക്കുന്നത്, മേൽവിവരിച്ച കാര്യങ്ങൾ നേടിക്കഴിഞ്ഞയാളാണ് ജീവന്മുക്തൻ. മാംസമയമായ ശരീരവും പേറി ജീവിച്ചിരിക്കുന്നു എങ്കിലും എല്ലാ ശരീരബന്ധങ്ങളിൽ നിന്നും മോചനം നേടി ജീവിക്കുന്നയാളാണ് അദ്ദേഹം. ഒരു ജീവന്മുക്തന്റെയും ശരീരം പല കർമ്മങ്ങളും ചെയ്യുന്നതായി കാണുന്നുണ്ടല്ലോ എന്നു ചിലർ സംശയിച്ചേക്കാം. ആത്മദർശനം നേടി ആത്മരതിയും ആത്മതൃപ്തനുമായി കഴിയുന്ന ജീവന്മുക്തൻ ശരീരംകൊണ്ട് നിരന്തരം പ്രവർത്തിച്ചുവെന്നുവരാം. എന്നാൽ ആ ശരീരചലനങ്ങളൊന്നും അദ്ദേഹത്തെ അണുമാത്രവും ബാധിക്കുന്നില്ല. വേദാന്തം കണ്ടെത്തിയിട്ടുള്ള ഗൂഢമായ ഒരു ജീവിതരഹസ്യമാണിത്. ആത്മാവിനെ അന്വേഷിക്കൂ. ആത്മസത്തയെ വേണ്ട വണ്ണം അറിഞ്ഞുതുടങ്ങിയാൽ അതിൽ നിന്നും ഒടുങ്ങാത്ത ആനന്ദവും ശാന്തിയും സ്വതന്ത്രമായി ലഭിക്കും. ആത്മാനന്ദത്തിൽ മുഴുകിക്കൊണ്ടു നിരന്തരം ലോകത്തിനുവേണ്ടി പ്രവർത്തിക്കുവാനും കഴിയും. ആ പ്രവർത്തിയൊന്നും ബന്ധകാരണമായി ഭവിക്കുകയുമില്ല. ഇവിടെയാണ് കർമം യോഗമായി മാറുന്നത്. ഏതെങ്കിലും ചില കർമ്മങ്ങളുടെ അനുഭവത്തിനു വേണ്ടിയാണല്ലോ ഒരു ശരീരം രൂപം കൊള്ളുന്നത്. ആത്മാനുഭവം നേടിക്കഴിഞ്ഞാലും ഏതു പ്രത്യേക കർമ്മാനുഭവത്തിനുവേണ്ടിയാണോ തത്കാലശരീരം രൂപം കൊണ്ടത്, ആ ശരീരത്തിന് അതനുഭവിച്ചു തീർക്കേണ്ടിവരും. ഇതിനെയാണ്

പ്രാരബ്ധകർമ്മം എന്നു പറയുന്നത്. അനുഭവിക്കുവാൻ തുടങ്ങിയപ്പോയ കർമ്മമെന്നർത്ഥം. പ്രാരബ്ധകർമ്മം വില്ലിൽ നിന്നും വിട്ട അമ്പുപോലെയാണ്. ഒരു പശുവിനെ പുലിയാണെന്നു തെറ്റിദ്ധരിച്ചുകൊണ്ട് അമ്പു വിട്ടുവെന്നിരിക്കട്ടെ; അമ്പു വിട്ടുകഴിഞ്ഞശേഷം അതു പശുവാണെന്നറിയാൻ കഴിഞ്ഞു. പക്ഷെ ഫലമില്ലല്ലോ. അമ്പ് ലക്ഷ്യത്തിൽ തറയ്ക്കുകതന്നെ ചെയ്യും. അതുപോലെ ചില കർമ്മങ്ങൾ അനുഭവിക്കാനായി ഒരു ശരീരം സ്വീകരിച്ചു. അധികം താമസിയാതെ ആത്മാവിനെ അറിഞ്ഞു കർമ്മങ്ങളുടെ നിഷ്പ്രയോജനത വെളിപ്പെടുകയും ചെയ്തു. പക്ഷെ തുടങ്ങിയ കർമ്മം അനുഭവിച്ചുതീർത്തേ പറ്റൂ. അതുകൊണ്ട് ജീവന്മുക്തൻ സ്വശരീരത്തെ പ്രാരബ്ധകർമ്മാനുഭവത്തിനായി വിട്ടുകൊടുക്കുന്നു. ആശരീരത്തിനെന്തൊക്കെ സംഭവിച്ചാലും തനിക്കൊരു നഷ്ടവുമില്ലെന്ന് ജ്ഞാനി വ്യക്തമായറിയുന്നു. ശരീരനാശം എങ്ങനെ സംഭവിച്ചാലും അവർക്കൊന്നുമില്ല. അരോഗദൃഢഗാത്രനായി ശരീരം വെടിഞ്ഞാലും, കഠിനരോഗങ്ങൾ ബാധിച്ച് ചീഞ്ഞളിഞ്ഞ് അതുപേക്ഷിക്കപ്പെട്ടാലും വേദനകൊണ്ട് പിയുമ്പോൾ അതു നഷ്ടമായാലും ജീവന്മുക്തന് അതിൽ ഒരസ്വാസ്ഥ്യവുമില്ല. മഹത്തായ ഒരനുഭവരഹസ്യമാണിത്. ഇതറിയാതെയാണ് *അവതാരപുരുഷന്മാർക്കും രോഗം വരുന്നുണ്ടല്ലോ അവരും വേദന അനുഭവിക്കുന്നതായി കാണുന്നുണ്ടല്ലോ* എന്നൊക്കെ ചിലർ ശങ്കിച്ചുപോകുന്നത്. എന്ത് കർമ്മാനുഭവത്തിനു വേണ്ടി തത്കാലശരീരം തുടങ്ങിയോ അത് അവർ അനുഭവിച്ചുതീർക്കുന്നു. രോഗമാണെങ്കിൽ രോഗം, വേദനയാണെങ്കിൽ വേദന. പക്ഷെ ഈ രോഗവും വേദനയൊന്നു ആനന്ദസ്വരൂപമായ ആത്മാവിനെ ഭാവി ബന്ധങ്ങളിൽ അകപ്പെടുത്തി ക്ലേശിപ്പിക്കുകയില്ലെന്ന് അവർക്ക് നല്ല നിശ്ചയമുണ്ട്. ഒരു ജീവന്മുക്തന്റെ പ്രാരബ്ധകർമ്മാനുഭവരഹസ്യം വാസനാമയമായ കർമ്മബന്ധങ്ങളിൽപ്പെട്ടുഴലുന്ന ഒരാൾക്ക് ഗ്രഹിക്കുവാനോ സാദ്ധ്യമല്ല. ഇരുകൂട്ടരുടെയും കർമ്മത്തെ ഭഗവാൻ വിവരിക്കുന്നത് നോക്കുക:

യുക്തഃ കർമ്മഫലം ത്യക്ത്വാ
ശാന്തിമാപ്നോതി നൈഷ്ഠികീം
അയുക്തഃ കാമകാരേണ
ഫലേ സക്തോ നിബദ്ധ്യതേ. *(ഗീത- 5.12)*

ജീവന്മുക്തൻ ശരീരംകൊണ്ട് ഇടതടവില്ലാതെ പ്രവർത്തിച്ചാലും മനസ്സുകൊണ്ട് കർമ്മഫലമുപേക്ഷിച്ച് ആത്മനിഷ്ഠമായ ഒടുങ്ങാത്ത ശാന്തി അനുഭവിക്കുന്നു. ആത്മാന്വേഷണം നടത്താത്ത അജ്ഞാനി മനസ്സുകൊണ്ട് കർമ്മഫലത്തെ മുറുകെപിടിച്ച് ഒടുങ്ങാത്ത കർമ്മ പ്രവാഹത്തിൽ ഒഴുകുന്നു. ആത്മദർശനം കൊണ്ടു മാത്രമേ കർമ്മമുക്തി സാദ്ധ്യമാവൂ. ജീവന്മുക്തന്റെ ഈ കർമ്മാനുഭവരഹസ്യം സംശയാതീതമായി തനിക്ക് ബോദ്ധ്യപ്പെട്ടിട്ടുണ്ടെന്നാണ് ആചാര്യൻ '*പ്രരബ്ധായ സമർപ്പിതം സ്വവപുരിത്യേഷാ മനീഷാ മമ*' എന്നവരിയിൽ പ്രഖ്യാപിക്കുന്നത്. ശ്രീശങ്കരഭഗവത്പാദരെപ്പോലെ ജീവന്മുക്തനായിരുന്നുകൊണ്ട് ഇത്രയേറെ കർമ്മം ചെയ്ത മറ്റൊരു വ്യക്തി ഉണ്ടോയെന്നു സംശയമാണ്. നമുക്കും ആ ആചാര്യന്റെ പാദങ്ങളെത്തന്നെ പിൻതുടരാം.

## മനീഷാപഞ്ചകം ശ്ലോകം നാല് – വ്യാഖ്യാനം

നിരന്തരമായ ബ്രഹ്മാനുധ്യാനം കൊണ്ട് ചിത്ത ശുദ്ധി നേടണം. ശരീരത്തെ പ്രാരബ്ധകർമ്മാനുഭവങ്ങൾക്കായി വിട്ടുകൊടുക്കുകയും വേണം. സത്യാനുഭൂതിക്കു കൊതിക്കുന്ന ജീവിതം പൂർണ്ണസാക്ഷാത്കാരംവരെ തുടർന്നു പോകേണ്ട ദിനചര്യയാണ് ആചാര്യപാദർ ഇങ്ങനെ മൂന്നാം ശ്ലോകത്തിൽ വിശദമാക്കിയത്. ഇവിടെ ഒരു സംശയം വരാം. നിരന്തരമായി ബ്രഹ്മാനുധ്യാനം ചെയ്യണമെന്നു പറഞ്ഞുവല്ലോ. പക്ഷെ പ്രത്യക്ഷവിഷയമല്ലാത്ത ഒരു വസ്തുവിനേയും അനുസന്ധാനം ചെയ്യാൻ സാധിക്കും എന്നാരെങ്കിലും കരുതുന്നുണ്ടെങ്കിൽ ആ അനുസന്ധാനം എങ്ങനെയുള്ളതായിരിക്കും? നിർഗുണവും നിശ്ചലവുമായ വേദാന്തസത്യത്തെ തിരയാൻ ആഗ്രഹിക്കുന്നവരുടെയുള്ളിൽ സ്വഭാവികമായി പൊന്തിവരാവുന്ന ഈ സന്ദേഹങ്ങൾക്കു വ്യക്തമായ മറുപടിയാണ് മനീഷാപഞ്ചകത്തിലെ നാലാം ശ്ലോകം.

**യാ തിര്യങ്നരദേവതാഭിരഹമിത്യന്തഃസ്ഫുടാ ഗൃഹ്യതേ**
**യദ്ഭാസാ ഹൃദയാക്ഷദേഹവിഷയാഭാന്തി സ്വതോ ചേതനാഃ**
**താം ഭാസ്യൈഃപിഹിതാർക്കമണ്ഡലനിഭാം സ്ഫൂർത്തിം സദാ ഭാവയൻ**
**യോഗീ നിർവൃതമാനസോ ഹി ഗുരുരിത്യേഷാ മനീഷാ മമ.**

യാ = ഏതൊരു ബോധമാണോ ;തിര്യങ്നരദേവതാഭിഃ = പക്ഷിമൃഗാദിജന്തുക്കളാലും മനുഷ്യരാലും ദേവന്മാരാലും; അഹം ഇതി = ഞാൻ ഞാൻ എന്നിപ്രകാരം; അന്തഃ സ്ഫുടാ ഹൃഗൃതേ = ഉള്ളിൽ സ്പഷ്ടമായി ഗ്രഹിക്കപ്പെടുന്നത്; സ്വതഃഅചേതനാഃ സ്വതേ = അചേതനങ്ങളായ; ഹൃദയാക്ഷദേഹവിഷയ: = മനസ്സ്, ഇന്ദ്രിയങ്ങൾ, ശരീരം, വിഷയങ്ങൾ എന്നിവ; യദ്ഭാസാ = യാതൊന്നിന്റെ വെളിച്ചം കൊണ്ടു മാത്രം ;ഭാന്തി = പ്രകാശിക്കുന്നുവോ, ഭാസ്യൈ = ദൃശ്യപദാർത്ഥങ്ങളെക്കൊണ്ട്; പിഹിതർമണ്ഡലംനിഭാം = മറയ്ക്കപ്പെട്ട സൂര്യന് തുല്യമായി; താം സ്ഫൂർത്തിം ഭാവയൻ = ആ പ്രകാശസ്ഫുരണത്തെ ഭാവനചെയ്ത്; സദായോഗീ = സദാ അതിനെ അനുഭവിച്ച്; നിർവൃതമാ നസസഃ = പൂർണ്ണ സംതൃപ്തനായി കഴിയുന്നയാൾ; ഗുരുഃ = ഗുരവാണ്; ഇതി ഏഷാ മമ മനീഷാ = ഇക്കാര്യം എന്റെ സംശയരഹിതമായ തിരുമാനമാണ്.

ഏതൊരു ബോധമാണോ പക്ഷിമൃഗാദിജന്തുക്കളിലും മനുഷ്യരിലും ദേവന്മാരിലും 'ഞാൻ ഞാൻ' എന്നിങ്ങനെ സ്പഷ്ടമായി ഉള്ളിൽ ഗ്രഹിക്കപ്പെടുന്നത്, സ്വതേ അചേതനങ്ങളായ മനസ്സ് ഇന്ദ്രിയങ്ങൾ, ദേഹം, വിഷയങ്ങൾ എന്നിവ യാതൊന്നിന്റെ പ്രകാശം കൊണ്ടു മാത്രമാണോ ഉള്ളതായി അനുഭവപ്പെടുന്നത്, സൂര്യൻ മേഘപടലംകൊണ്ടു മറയ്ക്കപ്പെടുന്നതുപോലെ ആ ബോധം ദൃശ്യപദാർത്ഥങ്ങളാൽ മറയ്ക്കപ്പെട്ടിരിക്കുന്നു എന്നു ഭാവചെയ്ത് മനസ്സ്, ആ സത്യത്തിൽ യോജിപ്പിച്ച് നിത്യതൃപ്തനായിക്കഴിയുന്ന യോഗി ഗുരുവാണ്. ഇക്കാര്യം എന്റെ ഉറച്ച നിശ്ചയമത്രേ.

പക്ഷിമൃഗാദികളും നരദേവാദികളും 'ഞാൻ ഞാൻ' എന്നിങ്ങനെ ഉള്ളിൽ വ്യക്തിമായി അനുഭവരൂപേണ ഗ്രഹിക്കുന്നത് ആത്മസ്വരൂപം തന്നെയാണ്. സ്വതേ ജഡരൂപങ്ങളായ മനസ്സ്,

ഇന്ദ്രിയങ്ങൾ, ദേഹങ്ങൾ, ബാഹ്യവസ്തുക്കൾ ഇവയെല്ലാം ഈ ബോധസത്തയുടെ അറിവിനെ ആശ്രയിക്കുന്നതുകൊണ്ടുമാത്രമാണ് ഉള്ളവയായി അറിയപ്പെടുന്നത്. ഇങ്ങനെ അറിയപ്പെടുന്ന നിരവധി ജഡദൃശ്യങ്ങൾ ആ ഉജ്ജ്വലജ്യോതിസ്സ്വരൂപത്തെ സൂര്യനെ മേഘപടലമെന്നപോലെ മറച്ചിരിക്കുന്നു. അപ്പോൾ മേഘപടലം മാറിയാൽ സൂര്യബിംബം എങ്ങനെ പ്രകാശിക്കുമോ അതുപോലെ ജഡദൃശ്യങ്ങളകന്നാൽ ഉള്ളിലുള്ള ആത്മസത്തയും തെളിഞ്ഞുവിളങ്ങുമെന്ന് നിരന്തരം ഭാവചെയ്ത് അനുഭവിച്ചറിയേണ്ടതാണ്. ഭാവന ഉറയ്ക്കുകയും ആത്മസ്ഫുരണം തെളിയുകയും ചെയ്യുന്നതോടുകൂടി യോഗി ആനന്ദവും ശാന്തിയും നുകർന്ന് നിര്വൃത മാനസനായി ത്തീരുന്നു. ആ നിർവൃതി നേടിയയാൾ ഏത് കുലത്തിൽ ജനിച്ചയാളായാലും ഗുരുതന്നെയാണ്.

ബ്രഹ്മസ്വരൂപത്തെക്കുറിച്ച് ഒരു പിടിയുമില്ലല്ലോ. പിന്നെയെങ്ങനെയാണ് ആ സത്യത്തെ അനുസന്ധാനം ചെയ്യുക? ഈ സന്ദേഹത്തിന് സമാധാനമാണ് ആദ്യത്തെ വരി. ബ്രഹ്മസത്യം തീർത്തും അനുഭവവിഷയമാകുന്നില്ലെന്നു കരുതുന്നത് ശരിയല്ല. എല്ലാ ജീവജാലങ്ങളുടെയും ഉള്ളിൽ 'ഞാൻ ഞാൻ' എന്ന ബോധം ഉളവാക്കിക്കൊണ്ട് അനുഭവവിഷയമാകുന്ന വസ്തുവെന്താണ്? എവിടെ ആരിലായാലും പ്രപഞ്ചാനുഭവങ്ങളുടെ കേന്ദ്രം 'ഞാൻ' എന്ന ബോധമാണ്. ഈ 'ഞാനി'ന്റെ സത്തയെ നിഷേധിക്കാൻ ഒരു നിരീശ്വരവാദിക്കും സാദ്ധ്യമല്ല. വേദാന്തം ആവശ്യപ്പെടുന്നത് അനുഭവത്തിന്റെ മുഴുവൻ കേന്ദ്രമായ ഈ 'ഞാനി'നെ അന്വേഷിച്ചു കണ്ടുപിടിക്കുവാനാണ്. ബുദ്ധിയുള്ള നിരീശ്വരവാദിക്കുപോലും വേദാന്തത്തിലെ സത്യാന്വേഷണമാർഗ്ഗത്തെ നിരസിക്കാൻ കഴിയാതിരിക്കുന്നത് ഇക്കാരണത്താലാണ്.

'ഞാൻ' അറിയപ്പെടുന്നുണ്ടല്ലോ, ഇനിയെന്തന്വേഷിക്കാനാണ് എന്ന് ചിലർക്ക് സംശയം വരാം. ഇപ്പോൾ അനുഭവവിഷയമായികൊണ്ടിരിക്കുന്ന 'ഞാൻ' ഉദിച്ചസ്തമിക്കുന്ന ഒട്ടേറെ ജഡദൃശ്യങ്ങളുമായി ഇടകലർന്നാണറിയപ്പെടുന്നത്; ചപ്പും ചവറും നിറഞ്ഞ കുഴിയിൽ അവയ്ക്കുള്ളിൽ കിടക്കുന്ന ഒരു രത്നമെന്നപോലെ. അനേകം മലിനപദാർത്ഥങ്ങളുടെ ഉള്ളിൽക്കൂടി ആ രത്നത്തിന്റെ ഒരു ചെറുകിരണം പുറത്തേയ്ക്ക് കാണപ്പെടുന്നുണ്ടെന്നുള്ളത് വാസ്തവം തന്നെ. രത്നത്തിന്റെ പ്രഭതട്ടി ചപ്പും ചവറും പോലും പ്രകാശിക്കുന്നവയായി കാണപ്പെടുന്നുവെന്നുള്ളതും സത്യംതന്നെ. പക്ഷെ ചപ്പും ചവറും കൂടിക്കിടക്കുന്നിടത്തോളം രത്നത്തിന്റെ പൂർണ്ണരൂപമെന്താണെന്നറിയാനേ സാധിക്കുകയില്ല. ആനന്ദരൂപമായ ആ ത്മരത്നത്തെ മറച്ചിരിക്കുന്ന ചപ്പും ചവറും എന്തൊക്കെയാണെന്നാണ് ശ്ലോകത്തിന്റെ രണ്ടാം വരിയിൽ ആചാര്യപാദർ പ്രതിപാദിക്കുന്നത്. മനസ്സ്, ഇന്ദ്രിയങ്ങൾ, ദേഹം, ബാഹ്യദൃശ്യങ്ങൾ ഇവയാണ് അത്മസ്വരൂപതത്തെ പൂർണ്ണമായി പ്രകടമാവാൻ അനുവദിക്കാതെ മറച്ചിരിക്കുന്നവ. ആത്മാവ് മുമ്പും, ഇന്നും, ഇനിമേലും രത്നമെന്നപോലെ പ്രകാശിച്ചുകൊണ്ടിരിക്കുന്ന നിത്യവസ്തുവാണ്. കുഴിയിൽ കിടക്കുന്ന രത്നത്തിന് പ്രകാശമോ ശുദ്ധിയോ പുതുതായി ഉണ്ടാക്കിക്കൊടുക്കേണ്ടകാര്യമില്ല. ചപ്പും ചവറും ഒന്നകറ്റിയാൽ മതി അതു സ്വയം പ്രകാശിച്ചു വിരാജിച്ചുകൊള്ളും. എത്രകണ്ട് ചപ്പും ചവറും അകലുമോ അത്രകണ്ട് അതിന്റെ പ്രകാശം കൂടികൂടി അനുഭവപ്പെട്ടുകൊണ്ടുമിരിക്കും. മായാനിർമ്മിതങ്ങളായ ദൃശ്യങ്ങളിൽപ്പെട്ടപോലെ കാണപ്പെടുന്ന ആത്മാവിന്റെയും കഥയിതുതന്നെ. ചപ്പിനും ചവറിനും സ്വതേ പ്രകാശമില്ലെന്നും അവയിൽ

തല്ക്കാലം കാണപ്പെടുന്ന പ്രകാശം എങ്ങോ ഒളിഞ്ഞുകിടന്നുകൊണ്ട് വെളിയിലേയ്ക്കു പ്രകാശം പരത്തുന്ന രത്നത്തിന്റേതാണെന്നും ധരിക്കാൻ കഴിയുന്നയാൾ ഒരു നിമിഷംപോലും കാത്തുനിൽക്കാതെ രത്നത്തെ കണ്ടെത്താൻ ശ്രമിക്കുമെന്നുള്ളതു തീർച്ചയല്ലേ? ആത്മാർത്ഥതയോ ലേശമെങ്കിലും ചിന്താശക്തിയോഉള്ള എതു ജിജ്ഞാസുവിനാണ് നിരന്തരം മാറിമറയുന്ന വികാരവിചാരങ്ങളാൽ മറയ്ക്കപ്പെട്ട്, എന്നിട്ടും അവയ്ക്കിടയിൽക്കൂടി മാറാതെ പ്രകാശിച്ചുകൊണ്ടിരിക്കുന്ന 'അഹം' ബോധസ്വരൂപമായ സത്യവസ്തുവിനെ കാണാൻ കഴിയാത്ത്? സ്വതേ അചേതനങ്ങളായ 'ഹൃദയാക്ഷദേഹവിഷയങ്ങൾ' അവിടവിടെ ബ്രഹ്മസ്വരൂപത്തെ മറച്ചുകളഞ്ഞപ്പോൾ അവയിലോരോന്നിലുംകൂടി പുറത്തേക്കു പ്രകാശിക്കുന്ന ആ അഖണ്ഡസത്യത്തിന്റെ കിരണങ്ങൾതന്നെയാണ് എല്ലാ ജീവികളിലും കുടികൊള്ളുന്ന 'അഹം' ബോധം. കഠോപനിഷത്തിന്റെ പ്രഖ്യാപനം നോക്കുക:

അഗ്നിര്യഥൈകോ ഭുവനം പ്രവിഷ്ടോ
രൂപം രൂപം പ്രതിരൂപോ ബഭൂവ
ഏകസ്തഥാ സർവഭൂതാന്തരാത്മാ
രൂപം രൂപം, പ്രതിരൂപോ ബഹിശ്ച *(കഠം 5.9)*

അഗ്നി ഭുവനത്തിൽ സർവത്ര വ്യാപിച്ചിരിക്കുന്നു. വെള്ളത്തിൽപോലും ആഗ്നി ഒളിഞ്ഞിരിപ്പുണ്ടെന്ന കാര്യത്തിൽ ആർക്കും ഇന്നും സംശയമില്ല. അഗ്നി ഒന്നേ ഉള്ളുതാനും. എങ്കിലും അവിടവിടെ അതു പ്രകടമാവുമ്പോൾ ഉപാധിഭേദമനുസരിച്ച് നാം പലതായി കാണുന്നു. ഓരോന്നിലും ഓരോ രൂപത്തിൽ. അതുപോലെ എല്ലാ ജീവജാലങ്ങളുടേയും അന്തരാത്മാവായി കാണപ്പെടുന്നത് ഒരേ ബ്രഹ്മസത്തതന്നെയാണ്. അതു ദൃശ്യങ്ങളാൽ മറയ്ക്കപ്പെട്ട് സർവ്വത്ര ഒളിഞ്ഞിരിക്കുകയും ചെയ്യുന്നു. എന്നാൽ 'ഹൃദയാക്ഷദേഹവിഷയ'ങ്ങളിൽക്കൂടി പ്രകടമാവുമ്പോൾ ഉപാധിഭേദമനുസരിച്ച് 'തിര്യങ്നരദേവദി' വിവിധ രൂപങ്ങളിൽ കാണപ്പെടുന്നുവെന്നേയുള്ളു.

ഇത്രയും കാര്യങ്ങൾ മനനം ചെയ്തറിയാൻ കഴിയുമെങ്കിൽ 'ഞാൻ, ഞാൻ' എന്ന രൂപത്തിൽ പ്രകടമായിക്കൊണ്ടിരിക്കുന്ന സത്യവസ്തുവിന്റെ പൂർണ്ണരൂപം കണ്ടെത്തുവാനുള്ള മാർഗ്ഗം വിശേഷിച്ചുവിവരിക്കേണ്ടതില്ല. സത്യത്തിന്റെ പൂർണ്ണരൂപം വെളിപ്പെട്ടുകഴിഞ്ഞാൽ അതിനെ മറച്ചിരുന്ന ദൃശ്യങ്ങളുടെ സ്ഥിതിയെന്താകുമെന്നും പറയേണ്ടതില്ല. ഒരു യോഗി നിത്യാനിത്യവിചാരം ചെയ്തും, മനനധ്യാനങ്ങൾ പരിശീലിച്ചും ആത്മസത്തയിൽ നിന്നും ദൃശ്യരൂപങ്ങളെ അകറ്റാൻ ശ്രമിക്കുന്നു. ആത്മാവിനെ മൂടിയിരിക്കുന്ന ദൃശ്യരൂപങ്ങളെ അകറ്റുകയാണ് ആത്മസ്വരൂപം കൂടുതൽ കൂടുതൽ തെളിയാനുള്ള മാർഗ്ഗം. ആത്മാവിൽ നിന്നും അകറ്റപ്പെട്ടാൽ ദൃശ്യങ്ങൾ സ്വയം അചേതനങ്ങളായതു കൊണ്ട് നിലനില്പുപോലുമില്ലാതെ എങ്ങോ പോയി മറയുകയും ചെയ്യും. മനോനിയന്ത്രണം നേടുന്ന ഒരു സാധകന് ഈ ജീവിതരഹസ്യം അറിയാൻ ഒരു പ്രയാസവുമില്ല. ഭാവിയിൽ ഒരു വലിയ ധനികനാകണമെന്നും അനേകം കൊട്ടാരങ്ങൾ പണിയണമെന്നും വിചാരിച്ചിരുന്നയൊരാൾ സത്സംസർഗ്ഗംകൊണ്ട് ക്രമേണ പ്രപഞ്ചവൈരാഗ്യംവന്നു സത്യമാർഗ്ഗത്തിൽ ചരിക്കുന്നുവെന്നിരിക്കട്ടെ. ധനസങ്കല്പങ്ങളും ഭവനലങ്കല്പങ്ങളും ഇപ്പോൾ

നിശ്ശേഷം വിട്ടുമാറിയിരിക്കുന്നു. എന്നാൽ ഈ സങ്കല്പങ്ങളൊക്കെ എങ്ങോട്ടു പോയിയെന്ന് ആർക്കെങ്കിലും പറയാൻ കഴിയുമോ? അല്പദിവസം മുമ്പുവരെ കൂടെക്കൂടെ കോപതാപങ്ങൾപ്പെട്ടുഴന്നിരുന്ന ഒരാൾ നിരന്തമായ ഈശ്വരധ്യാനം കൊണ്ടും സജ്ജനസംസർഗ്ഗം കൊണ്ടും അവയിൽ നിന്നൊക്കെ വിമുക്തി നേടിയെന്നിരിക്കട്ടെ. എന്നാൽ ആ കോപതാപങ്ങളെല്ലാം ഇപ്പോൾ എങ്ങോട്ടു പോയെന്ന് ആർക്കെങ്കിലും പറയാൻ കഴിയുമോ? ഒരു സാധകനാൽ ഉപേക്ഷിക്കപ്പെടുന്ന സങ്കല്പങ്ങളും വികാരങ്ങളും അവയുടെ സ്വന്തം നിലനില്പുപോലും ഉപേക്ഷിച്ച് എങ്ങെന്നില്ലാതെ മറയുകയാണ് ചെയ്യുന്നത്. നേരെമറിച്ചു സങ്കൽപദൃശ്യങ്ങൾ ഉപേക്ഷിക്കപ്പെടുന്നതോടെ സാധകന്റെ 'അഹം' ബോധം കൂടുതൽ കൂടുതൽ ആനന്ദഘനമായും പ്രകാശസ്വരൂപമായും വികസിക്കുന്നതായും അനുഭവപ്പെടുന്നു. സങ്കൽപങ്ങളും വികാരങ്ങളും അവയുടെ സ്വന്തം നിലനില്പുപോലും ഉപേക്ഷിച്ച് എങ്ങെന്നില്ലാതെ മറയുകയാണ് ചെയ്യുന്നത്. .

സങ്കൽപങ്ങളും വികാരങ്ങളുമൊക്കെ ഉപേക്ഷിക്കപ്പെട്ടാലും ബാഹ്യദൃശ്യങ്ങൾ കാണപ്പെടുമല്ലോയെന്നു ചിലർ ശങ്കിച്ചേക്കാം. അതു സാരമില്ല. സങ്കൽപങ്ങളും വികാരങ്ങളുമാണ് ആത്മസ്വരൂപമത്തേയും ബാഹ്യദൃശ്യങ്ങളെയും പരസ്പരം ബന്ധിക്കുന്ന ചരടുകൾ. ബന്ധിക്കുന്ന ചരടുകൾ പൊട്ടിക്കഴിഞ്ഞാൽ സ്വതന്ത്രമായ ആത്മാനുഭവത്തിന്റെ മുമ്പിൽ മരുഭൂമിയിൽ വെള്ളമെന്നപോലെ പുറമേ കാണുന്ന വസ്തുക്കൾ പ്രതിഭാസിച്ചു കൊണ്ടിരുന്നാലും സത്യസ്വരൂപത്തെ മറയ്ക്കാൻ അവയ്ക്കു കഴിയുന്നതല്ല. ഇങ്ങനെ ദൃശ്യസങ്കല്പങ്ങളും വികാരങ്ങളും അകന്നാൽ മേഘമണ്ഡലമകന്ന് സൂര്യബിംബം തെളിയുന്നതുപോലെ ഒരു സത്യാന്വേഷിക്ക് ആത്മസ്വരൂപം തെളിഞ്ഞുവരുന്നു. നിരവധി ദൃശ്യസങ്കല്പങ്ങളിൽപ്പെട്ടു മങ്ങിക്കിടന്നിരുന്ന 'ഞാൻ' തന്നെയാണ് ക്രമേണ ജ്യോതിഃസ്വരൂപമായി തെളിയുന്നതെന്നും നിസ്സംശയം വെളിപ്പെടും. ആത്മസ്വരൂപത്തിന്റെ തെളിവ് സ്വതന്ത്രവും അതിരറ്റതുമായ ആനന്ദാനുഭവത്തെ ദിവസേന വർദ്ധിപ്പിക്കുകയും ചെയ്യും. സങ്കല്പദൃശ്യങ്ങളകന്ന് ആത്മസ്വരൂപം തെളിഞ്ഞനുഭവിക്കുന്ന അവസ്ഥതതന്നെയാണ് യോഗാനുഭവം. യോഗാനുഭവം കരഗതമാകുന്ന ഒര സത്യാന്വേഷി ആനന്ദത്തിലും സംതൃപ്തിയിലും മുഴുകി നിർവൃതനായി ഭവിക്കും. ഈ യോഗപ്രക്രിയയും തത്ഫലമായ നിർവൃതിയുമാണ് ശ്ലോകത്തിലെ ഉത്തരാർദ്ധത്തിലെ പ്രതിപാദ്യം. ഭഗവാൻ ഗീതയിൽ 'ദുഖസംയോഗവിയോഗം' എന്നുവിവരിക്കുന്ന യോഗം പ്രപഞ്ചത്തിന്റെയും സത്യത്തിന്റെയും യഥാർത്ഥസ്ഥിതി കൈയിലെ നെല്ലിക്കപോലെ വേർതിരിച്ചുകാണിക്കുന്ന ആത്മാനുഭവമാണ്. സമാധ്യഭ്യാസ പൂർവ്വകമായ യോഗാനുഭവത്തിന് ദാർഢ്യം കൂടിവരുന്തോറും ബ്രഹ്മനിഷ്ഠമായ ആനന്ദാനുഭവം വർദ്ധിച്ചു വരുന്നതാണ്. ഭഗവാൻ ഗീതയില പറയുന്നത് നോക്കുക.

യുഞ്ജന്നേവം സദാത്മാനം
യോഗീ വിഗതകല്മഷഃ
കുഖേന ബ്രഹ്മസംസ്പർശ...........
മത്യന്തം സുഖമശ്നുതേ. *(ഭ.ഗീ- 6.28)*

സച്ചിദാനന്ദസ്വരൂപമായ ആത്മാവിൽ ചിത്തമുറപ്പിച്ച് സദാ ആത്മാനുഭൂതിയിൽ മുഴുകുന്ന

യോഗിയുടെ മനസ്സ് കളങ്കങ്ങളെല്ലാമകന്ന് നിർമ്മലമായിത്തീരുന്നു. അപ്പോൾ കൂടുതൽ കൂടുതൽ ബ്രഹ്മബോധം വളർന്ന് അനന്തമായ സുഖം അനുഭൂതിവിഷയമായിതീരുകയും ചെയ്യുന്നു. ഇക്കാര്യമാണ് 'യോഗീ നിർവൃതമാനസോ ഹി' എന്ന് ആചാര്യപാദർ വിവരിച്ചിരിക്കുന്നത്. ഈ ബ്രഹ്മാനുഭൂതി നേടാൻ കഴിഞ്ഞയാൾ ജനിച്ചതു ചണ്ഡാലകുലത്തിലായാലും ഗുരുതന്നെയാണ്.

## മനീഷാപഞ്ചകം ശ്ലോകം അഞ്ച് – വ്യാഖ്യാനം

ആത്മസത്തയെ മറച്ചിരിക്കുന്ന ജഡസങ്കല്പങ്ങളും വികാരങ്ങളും ഒന്നൊന്നായി അകലുന്നതോടുകൂടി ആ ആനന്ദനിധി കൂടുതൽ കൂടുതൽ തെളിഞ്ഞുവരും. ഒടുവിൽ സങ്കല്പങ്ങളെല്ലാം നിശ്ശേഷം മാറി സത്യം അന്വേഷകന്റെ സ്വരൂപമായിത്തീരുകയും ചെയ്യും. ഉജ്ജ്വലമായ ഈ സത്യാനുഭവരഹസ്യമാണ് 'മനീഷാപഞ്ചക'ത്തിലെ അവസാനശ്ലോകത്തിൽ വിവരിക്കുന്നത്.

**യത്സൗഖ്യാംബുധലേശലേശത ഇമേ ശക്രാദയോ നിർവൃതാഃ**
**യച്ചിത്തേ നിതരാം പ്രശാന്തകലനേ ലബ്ധ്വാ മുനിർന്നിർവൃതഃ**
**യസ്മിൻ നിത്യസുഖാംബുധൗ ഗളിതധീർബ്രഹ്മൈവ ന ബ്രഹ്മവിദ്**
**യഃ കശ്ചിത് സ സുരേന്ദ്രവന്ദിതപദോ നൂനം മനീഷാ മമ.**

യത് സൗഖ്യാബുധിലേശലേശതഃ = ഏതൊരു സുഖസമുദ്രത്തിൽ നിന്നും ലേശലേശം നുകർന്നിട്ടാണോ; ശക്രദായഃ നിർവൃതാഃ = ഇന്ദ്രാദിലോകപാലന്മാർ ആനന്ദനിർവൃതരായിക്കഴിഞ്ഞുകൂടുന്നത്; നിതാരം പ്രശാന്തകലനേ = പ്രപഞ്ചസങ്കല്പങ്ങൾ അത്യന്തം ഉപശമിച്ച; ചിത്തേ = ഹൃദയത്തിൽ; യല്ലബ്ധ്വാ = യാതൊരു സത്യത്തെ കണ്ടറിഞ്ഞിട്ടാണോ; മുനിഃനിർവൃത = സത്യദർശി മൗനാനന്ദത്തിൽ ആണ്ടിരിക്കുന്നത്; യസ്മിൻ നിത്യസുഖാം ബുധൗ = ആ നിത്യസുഖസമുദ്രത്തിൽ; ഗളിതധീഃ = ബുദ്ധി അലിഞ്ഞുചേർന്ന ആൾ; ബ്രഹ്മവിത = അദ്ദേഹത്തെ ബ്രഹ്മത്തെ അറിയുന്നയാൾ എന്നല്ല പറയേണ്ടത്, ബ്രഹ്മ ഏവ = ബ്രഹ്മം തന്നെയാണ്; യഃ കശ്ചിത് = അങ്ങനെയൊരാളുണ്ടെങ്കിൽ; സഃസുരേന്ദ്രവന്ദിതപദഃ അദ്ദേഹം ഇന്ദ്രനാൽപോലും വന്ദിക്കപ്പെടേണ്ട പാദങ്ങളോടുകൂടിയ ആളാണ്; നൂനം മമ മനീഷാ = ഇതന്റെ സുനിശ്ചിതമായ തീരുമാനമാണ്.

ഏതൊരു സുഖസമുദ്രത്തിന്റെ ലേശലേശം നുകർന്നിട്ടാണോ ഇന്ദ്രാദിലോകപലാകന്മാർപോലും ആനന്ദനിർവൃതരായികഴിഞ്ഞുകൂടുന്നത്, ലോകസങ്കല്പങ്ങൾ പൂർണ്ണമായി ഉപശമിച്ച ചിത്തത്തിൽ ഏതൊന്നിനെ സാക്ഷാത്കരിച്ചിട്ടാണോ സത്യദർശി മൗനാനന്ദത്തിൽ ആണ്ടിരിക്കുന്നത്, ആ സുഖസമുദ്രത്തിൽ ബുദ്ധി അലിഞ്ഞു ചേർന്നയാളെ ബ്രഹ്മത്തെയറിയുന്നയാളായിട്ടല്ല സാക്ഷാൽ ബ്രഹ്മമായിത്തന്നെയാണ് കരുതേണ്ടിയിരിക്കുന്നത്. അങ്ങനെയൊരാളുണ്ടെങ്കിൽ അദ്ദേഹത്തിന്റെ പാദത്തിൽ ഇന്ദ്രൻപോലും കുമ്പിട്ടു നമിക്കുന്നു. ഇതെന്റെ ഉറച്ച തീരുമാനമാണ്.

ബ്രഹ്മസ്വരൂപം അനന്തമായ ആനന്ദസമുദ്രമാണ്. ഇന്ദ്രൻ തുടങ്ങിയ ദേവന്മാർപോലും അതിന്റെ ലേശലേശം ആസ്വദിച്ചാണ് സുഖനിർവൃതി അടയുന്നത്. വികാരസങ്കല്പചലനങ്ങളെ പൂർണ്ണമായി ഉപശമിപ്പിക്കാൻ കഴിവുള്ള യോഗി ആ സത്യസ്വരൂപത്തെ സ്വഹൃദയത്തിൽത്തന്നെ സാക്ഷാത്കരിച്ചനുഭവിച്ചാനന്ദിക്കുന്നു. ക്രമേണ ബുദ്ധി പൂർണ്ണമായും ബ്രഹ്മാനന്ദസമുദ്രത്തിൽ അലിഞ്ഞുചേർന്നേകീഭവിക്കുന്നു. ഈ നിലയിൽ എത്തിക്കഴിഞ്ഞാൽ പിന്നെ ബ്രഹ്മത്തെ അറിയുകയല്ല ബ്രഹ്മസ്വരൂപമായിത്തന്നെ തീരുകയാണ്. ഈ നിലയിലെത്തിയ

ആരെങ്കിലുമുണ്ടെങ്കിൽ ഇന്ദ്രൻപോലും അദ്ദേഹത്തിന്റെ പാദങ്ങളിൽ തലകുനിച്ച് നമിക്കുന്നു. ഇതെനിക്ക് ഉറപ്പായി ബോദ്ധ്യം വന്നിട്ടുള്ള വസ്തുതയാണ്.

ആത്മസ്വരൂപം ആനന്ദമാണ്. ആര് എവിടെ എന്ത് സുഖമനുഭവിച്ചാലും അത് ആത്മസ്വരൂപത്തിൽ നിന്നും പകർന്നുകിട്ടുന്നതുമാണ്. തൈത്തിരീയോപനിഷത്തിൽ ബ്രഹ്മാന്വേഷണതത്പരനായി ചെല്ലുന്ന പുത്രനായ ഭൃഗുവിനോടു പിതാവായ വരുണൻ ഇക്കാര്യം സംശയലേശമെന്യേ പ്രഖ്യാപിച്ചിട്ടുമുണ്ട്. ആനന്ദത്തിൽനിന്നാണ് എല്ലാ പ്രപഞ്ചദൃശ്യങ്ങളും രൂപം കൊള്ളുന്നത്; ആനന്ദത്തിലാണ് അവ നിലനിന്നുപോരുന്നത്; തിരികെ ആനന്ദത്തിൽത്തന്നെ അവയെല്ലാം ലയിക്കുകയും ചെയ്യും. അന്തിമമായി വരുണൻ ഭൃഗുവിനു കാട്ടിക്കൊടുക്കുന്ന ബ്രഹ്മപ്രപഞ്ചരഹസ്യം ഇതാണ്. '*ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കദാചന*'. ബ്രഹ്മാനന്ദം എന്തെന്നറിയുന്നയാൾ ഒന്നുകൊണ്ടും ഒരിക്കലും ഭയപ്പെടുന്നില്ല. അത്യന്തം സാധാരണമെന്നു കരുതപ്പെടുന്ന ലോകസുഖങ്ങൾപോലും ആനന്ദനിധിയായ ആത്മാവിനെ അനാവൃതമാക്കി അനുഭവിക്കുന്നവതന്നെയാണ്. വെറും കൃത്രിമങ്ങളായ ഉപായങ്ങൾ സ്വീകരിച്ച് ലോകജീവികൾ വല്ലപ്പോഴും ഒരു നിമിഷനേരത്തേയ്ക്ക് ആത്മസാന്നിദ്ധ്യത്തിലെത്തി സുഖിക്കുന്നു. ഉപായം ഇല്ലാതാകുന്നതോടെ വീണ്ടും ആത്മാവ് ആവൃതമായിപ്പോകുന്നതുകൊണ്ട് സുഖവും നഷ്ടമാകുന്നു. ലോകസുഖങ്ങളിൽ പരമമായ സുഖം അനുഭവിക്കുന്നത് സ്വർഗ്ഗാധിപതിയായ ഇന്ദ്രനാണെന്നാണല്ലോ കരുതപ്പെടുന്നത്. ഇന്ദ്രനുപോലും സുഖാനുഭവത്തിന് കൃത്രിമമായ ഉപായങ്ങളുടെ സഹായം തേടേണ്ടിയിരിക്കുന്നതിനാൽ ഉണ്ടായി മറയുന്ന നൈമിഷികസുഖംമാത്രമേ അനുഭവിക്കാൻ കഴിയുന്നുള്ളൂ. അപ്സരസ്സുകളുടെ നൃത്തമോ ഗന്ധർവ്വന്മാരുടെ ഗാനമോ ഒക്കെ ഉള്ളപ്പോൾ ഇന്ദ്രന്റെ ആത്മസ്വരൂപം ചില നിമിഷങ്ങളിൽ അല്പമൊന്നനാവൃതമായി ആനന്ദം കിട്ടിയെന്നു വരാം. സാധാരണ ലൗകികർ ഇന്ദ്രന്റെ ആനന്ദം മഹത്തായി കണക്കാക്കുന്നു. സൂക്ഷ്മവിശകലനത്തിൽ അതും നൈമിഷികമാണെന്നു കാണാൻ വിഷമമില്ല. കൃത്രിമമായ ഉപായംകൊണ്ടു അനാവൃതമായി ഇന്ദ്രനുപകർന്നു കിട്ടുന്ന നൈമിഷികമായ ആത്മാനന്ദം ഇത്ര മഹത്താണെങ്കിൽ ആവരണം പാടെ മാറി സദാ സ്വച്ഛമായി പ്രകാശിച്ചുകൊണ്ടിരിക്കുന്ന ആത്മാനന്ദത്തിന്റെ കഥയെന്തായിരിക്കും? അതു ഘനീഭവിച്ച അനന്തമായ ഒരു സുഖസമുദ്രംതന്നെയായിരിക്കുമെന്ന് പറയേണ്ടതില്ല. ആ സുഖസമുദ്രത്തിന്റെ ലേശലേശം മാത്രമേ ഇന്ദ്രാദികൾക്കുപോലും ലഭിക്കുന്നുള്ളുവെന്നുള്ളതും തീർച്ച. ബുദ്ധിയുള്ള ഒരാൾ പല കൃത്രിമോപായങ്ങളും കൊണ്ട് ആത്മാവിനെ അനാവൃതമാക്കുമ്പോൾ ലഭിക്കുന്ന വിഷയാനന്ദത്തിന്റെ സ്വരൂപം വിശകലനം ചെയ്തു പഠിച്ച് ആകൃത്രിമമായിത്തന്നെ ആത്മാവിനെ എന്നെന്നേയ്ക്കുമായി ആവരണം മാറ്റി അനുഭവിക്കാനുള്ള യത്നത്തിൽ ഏർപ്പെടേണ്ടതാണ്. മനീഷാപപഞ്ചകം ഒടുവിലത്തെ ശ്ലോകത്തിൽ ആദ്യമായി ഇന്ദ്രാദികൾപോലും ബ്രഹ്മാനന്ദസമുദ്രത്തിലെ ലേശലേശം നുകർന്നാണ് നിർവൃതിയടയുന്നതെന്ന് ആചാര്യസ്വാമികൾ പറയുമ്പോൾ ഇക്കാര്യങ്ങളൊക്കെ അദ്ദേഹം അതിൽ ധ്വിനപ്പിച്ചിരിക്കുകയാണ്.

ആവരണം എന്നെന്നേയ്ക്കുമായി അകന്ന് സഹജമായ ആത്മാനന്ദം ആർക്കാണ് ലഭിക്കുക? ഈ ചോദ്യത്തിനുത്തരമാണ് അടുത്ത വരി. സങ്കല്പങ്ങളെയും വികാരങ്ങളെയും പൂർണ്ണമായി ഉപശമിപ്പിച്ച്

സൃഷ്ടികാര്യങ്ങളിൽപ്പെട്ടുഴലാതെ കഴിയുന്ന മുനിക്ക് ശാശ്വതമായ ആത്മാനന്ദത്തിന്റെ കവാടം തുറന്നുകിട്ടുന്നു. തത്ത്വജ്ഞാനം, സങ്കല്പനാശം, വാസനാക്ഷയം ഇവ ഒരുമിച്ചഭ്യസിക്കുന്ന ഒരാൾക്കുമാത്രമെ നിതരാം പ്രശാന്തകലനമായ ചിത്തം അചിരേണ കൈവരൂ. അദ്വയമായ ആത്മസത്തയാണ് നിത്യമെന്നും ഇക്കാണുന്ന നാമരൂപങ്ങളൊക്കെ അതിലുളവാകുന്ന മിഥ്യാപ്രതിഭാസങ്ങളാണെന്നും മനനം ചെയ്തറിയണം. എന്നിട്ട് ഒരു സത്യാന്വേഷി നിത്യജീവിതത്തിലെ എല്ലാ ചലനങ്ങളിലും സത്യബോധം അനുഭവിച്ചറിയാൻ ശ്രമിക്കുകയും വേണം. ഇതാണ് തത്ത്വജ്ഞാനം. സത്യഭാവനയ്ക്ക് തടസ്സമായി വരാവുന്ന സങ്കല്പങ്ങൾക്കൊന്നും ഉണ്ടായി വികസിക്കാൻ ഉള്ളിൽ ഇടമനുവദിക്കാതിരുന്നാൽ മനോനാശത്തിന്റെ ആദ്യഘട്ടം സിദ്ധമാകും. സങ്കല്പങ്ങളെ അവയുടെ അങ്കുരാവസ്ഥയിൽത്തന്നെ തിരിച്ചറിയാനും തടഞ്ഞ് നശിപ്പിക്കാനും കരുത്തുണ്ടാകണം. എങ്കിലേ മനോനാശം ഫലവത്തായിതീരൂ. സങ്കല്പനാശം കൊണ്ടും മനസ്സ് പൂർണ്ണായി ക്ഷയിക്കുന്നില്ല. അബോധാതലത്തിൽ അടിഞ്ഞുകൂടിക്കിടക്കുന്ന വാസനപടലങ്ങളാണ് മനസ്സിന്റെ ബീജം. നിരവധി പൂർവ്വജന്മങ്ങളിലെ കർമ്മങ്ങളിൽക്കൂടി സമാർജ്ജിച്ചതാണതൊക്കെ. ഫലേച്ഛയോടുകൂടി ചെയ്യുന്ന ഏതൊരു കർമ്മവും വാസനരൂപം കൈകൊണ്ട് കർത്താവിന്റെ സൂക്ഷമശരീരമായി വർത്തിക്കുന്നു എന്ന വേദാന്ത സിദ്ധാന്തം അലംഘനീയമായ ഒരു പ്രപഞ്ചനിയമമാണെന്നറിയേണ്ടതാണ്. ഭാഗവതത്തിൽ ഒരിടത്ത് നാരദൻ പ്രാചീന ബർഹിസ്സെന്ന ക്ഷത്രിയനോട് ഇങ്ങനെ പറയുന്നു.

യേനാവാരഭതേ കർമ്മ തേനാവാമുത്ര തത്പുമാൻ
ഭുങ് ക്തേ ഹ്യവ്യവധാനേന ലിങ്ഗേന മനസാ സ്വയം *(ഭ. 4.29.60)*

കർമ്മം തുടരുന്നിടത്തോളം ലിംഗശരീരം ജീവനെ വിട്ടുപോകുന്നില്ല. ചുരുക്കത്തിൽ പുറമേയനുഷ്ഠിക്കുന്ന കർമ്മങ്ങളുടെ സൂക്ഷമരൂപമാണ് ലിംഗശരീരമെന്നർത്ഥം. സങ്കല്പരൂപത്തിൽ വികസിച്ചും വാസനാരൂപത്തിൽ ലയിച്ചും വർത്തിക്കാൻ കഴിവുള്ളതുകൊണ്ടാണ് ലിംഗശരീരമെന്ന് വിളിക്കുന്നത്. ഒരു ജീവി ഇഹലോകത്ത് ഏത് ലിംഗശരീരത്തെ ആശ്രയിച്ചാണോ ചലിക്കുന്നത് അതേ ലിംഗശരീരവും പേറിത്തന്നെയാണ് ആ ജീവി പരലോകത്തെത്തുന്നത്. ലിംഗശീരരങ്ങളുടെ ഗുണാംശങ്ങളിൽ കൂടുതൽ കുറവുകളുണ്ടാകാമെന്നല്ലാതെ സംസാരബന്ധം തുടരുന്നിടത്തോളം ലിംഗശരീരത്തിന് നാശമുണ്ടാകുന്നില്ല. മഹത്തായ ഈ ജീവിതരഹസ്യം, വിസ്മരിച്ചു പോകുന്നതുകൊണ്ടാണ് മനുഷ്യൻ എല്ലാ ദുർവ്വാസനകൾക്കും വഴങ്ങിപ്പോകുന്നത്. അപ്പോൾ ഒന്നൊന്നായി അബോധതലത്തിൽ അടിഞ്ഞുക്കൂടിക്കിടക്കുന്ന വാസനകളെയും പൊന്തിച്ചുകൊണ്ടുവന്ന് നശിപ്പിക്കുമ്പോൾ മാത്രമേ 'നിതരം പ്രശാന്തകലനത്വം' കൈവരൂ. ഒരു സാധകന്റെ മനസ്സ് ഏകാഗ്രപ്പെട്ട് ധ്യാനത്തിൽ ഉറയ്ക്കുന്നതോടുകൂടി സവികല്പസമാധിദശകൾ ആരംഭിക്കുന്നു. സവികല്പസമാധിദശകൾ നിത്യവും നിയമേന പരിശീലിക്കുന്ന യോഗിക്ക് വാസനാപടലങ്ങൾ പൊന്തിവന്ന് വിവിധരൂപങ്ങൾ പ്രദർശിപ്പിച്ച മറയുന്ന കാഴ്ച അദ്ഭുതത്തോടും ആനനന്ദത്തോടും നോക്കിക്കാണാൻ കഴിയും. പ്രതിദിനം മാറിമാറി വരുന്ന ഈ കാഴ്ചകളാണ് ഒരു യോഗിക്ക് തന്റെ പൂർവ്വജന്മങ്ങളെക്കുറിച്ചുള്ള വ്യക്തമായ ബോധം പോലും ഉളവാക്കിക്കൊടുക്കുന്നത്. പുതുതായി വാസനാപടലമൊന്നും ഇനി പൊന്തിവരാനില്ലായെന്ന് പൂർണ്ണനിശ്ചയം വരുന്നതുവരെ

സവികല്പസാമധിപരിശീലനവും ആത്മവിചാരവും തുടർന്നുപോകേണ്ടതാണ്. തത്ത്വജ്ഞാനവും സങ്കല്പനാശവും വാസനാക്ഷയവും ഇങ്ങനെ പ്രതിദിനം പരസ്പരം സഹായിച്ച് വളർന്ന് പുഷ്ടിപ്രാപിക്കേണ്ടതാണ്. അങ്ങനെ ചിത്തം പൂർണ്ണമായി ഉപശമിക്കുന്ന ഒരു ഘട്ടം വന്നുചേരും. ഇതാണ് യോഗാരൂഢനില അഥവാ ചിത്തത്തിന്റെ പൂർണ്ണമായ സമനില. ചിത്തം ഈ സമനിലയെ പ്രാപിക്കുന്നതോടെ യോഗിക്ക് ഇടതടവില്ലാത്ത ബ്രഹ്മാനുഭൂതി കൈവരുന്നു. ഇങ്ങനെയുള്ള യോഗി സൃഷ്ടിയെ ജയിക്കുന്നുവെന്നാണ് ഭഗവാൻ ഗീതയിൽ പറയുന്നത്.

ഇഹൈവ തൈർജ്ജിതഃ സർഗ്ഗോ
യേഷാം സാമ്യേ സ്ഥിതം മനഃ
നിർദ്ദോഷം ഹി സമം ബ്രഹ്മ
തസ്മാദ് ബ്രഹ്മണി തേ സ്ഥിതാഃ *(ഗീതഃ 5.19)*

മനസ്സ് സമനിലയെ പ്രാപിച്ചിട്ടുള്ളവർ ഈ ജീവിതത്തിൽത്തന്നെ സൃഷ്ടിയെ ജയിക്കുന്നു. ചിത്തത്തിന്റെ നിർദ്ദോഷമായ സമസ്ഥിതിതന്നെയാണ് ബ്രഹ്മസ്വരൂപം. അതുകൊണ്ട് അങ്ങനെയുള്ളവർ സദാ ബ്രഹ്മത്തിൽത്തന്നെ സ്ഥിതിചെയ്യുന്നവരാണ്. മഹത്തായ ഈ സത്യാനുഭൂതിരഹസ്യമാണ് ആചാര്യസ്വാമി ശ്ലോകത്തിന്റെ രണ്ടാമത്തെ വരിയിൽ വ്യക്തമാക്കിയിരിക്കുന്നത്.

വാസനാനാശം കൊണ്ടുള്ള സമനില ചിത്തത്തിന് കൈവന്ന് ഇടതടവില്ലാത്ത ബ്രഹ്മാനുഭാതി ലഭ്യമായാൽപോലും പ്രാരബ്ധകർമ്മഹേതുവായ ചിത്തം കുറേക്കാലത്തേയ്ക്കുകൂടി നിലനിന്നുവെന്നുവരാം. ജീവന്മുക്തന്റെ ചിത്തം വേവിച്ചുണക്കിയ വിത്തുപോലെയാണെന്നാണ് സത്യദർശികൾ വിവരിക്കുന്നത്. ജന്മഹേതുകമായ ബീജാവസ്ഥ പിന്നീടൊരിക്കലും അതിനുകൊണ്ടാകുന്നില്ല. ചിത്തമുള്ളപ്പോൾത്തന്നെയും 'താൻ ബ്രഹ്മസ്വരൂപമാണ്' എന്ന അനുഭവത്തിന് ഹാനിയും തട്ടുന്നില്ല. അതു സാധാരണക്കാർക്ക് ബോദ്ധ്യമാകാൻ വിഷമമുള്ള മഹത്തായ ഒരനുഭവരഹസ്യമാണ്. പ്രാരബ്ധത്തെ ഭുജിച്ചുമാത്രമേ ക്ഷയിപ്പിക്കാൻ പറ്റൂ. ഭോഗംകൊണ്ടു ജീവന്മുക്തന്റെ പ്രാരബ്ധചിത്തം ക്ഷയിച്ചുക്ഷയിച്ചുവരുന്നു. അങ്ങനെ ക്ഷയിക്കുന്ന ചിത്തം ക്രമേണ പൂർണ്ണമായും ബ്രഹ്മസമുദ്രത്തിൽ ഗളിതധീയായി ഭവിക്കുന്നു. അതോടെ ബ്രഹ്മസ്വരൂപത്തിൽ നിന്നും ഭിന്നമായയാതൊരു നിലനില്പും തന്നിലലില്ലെന്ന് അനുഭവിച്ചറിയാനും കഴിയുന്നു. ഈ നിലയിലുള്ള സ്വരൂപാനുഭവത്തിൽ മുഴുകിയിരിക്കുന്ന ഒരു ജ്ഞാനിയെ ബ്രഹ്മവേദിയെന്നു പറയുന്നത് ശരിയല്ല. അദ്ദേഹത്തെ ബ്രഹ്മസ്വരൂപമായിത്തന്നെ കണക്കാക്കേണ്ടതാണ്. ബ്രഹ്മജ്ഞാനം ആരംഭിച്ചു വളർന്നു വികസിച്ചു പരിപക്വമായിപൂർണ്ണത പ്രാപിക്കുന്നത് ഈ നിലയിലാണ്. ഈ പ്രക്രിയ ഭഗവാൻ ഗീതയിൽ ഒരെറ്റ ശ്ലോകത്തിൽ എത്ര മനോഹരമായി പ്രതിപാദിക്കുന്നുവെന്നുനോക്കുക. *യജ്ഞദാനാദികൾകൊണ്ടോ വേദാദ്ധ്യയനം കൊണ്ടോ ദേഹത്തെ ദണ്ഡിപ്പിക്കുന്ന കഠിനതപസ്സുകൾകൊണ്ടോ ഭഗവാനെ ലഭിക്കുന്നതല്ല.* ഇക്കാര്യം വ്യക്തമായിട്ടു ഭഗവാൻ പറയുന്നു.

ഭക്ത്യാ ത്വനന്യയാശക്യ

അഹമേവം വിധോ ർജ്ജുന
ജ്ഞാതും ദ്രഷ്ടും ചതത്ത്വേന
പ്രവേഷ്ടും ച പരന്തപ. *(ഗീ. 11.54)*

'അർജ്ജുന, സർവ്വാർപ്പണബുദ്ധിയുള്ള ഇടതടവില്ലാത്ത ഭക്തികൊണ്ടുമാത്രമേ എന്നെ ഈ രൂപത്തിൽ അറിയാൻ പറ്റൂ. അത്തരം നിരന്തരാനുസന്ധാനരൂപിണിയായ ഭക്തിയുണ്ടെങ്കിൽ അറിയുവാൻ മാത്രമല്ല എന്നെ കാണുവാനും കണ്ടുകണ്ട് ഒടുവിൽ ഞാനായിത്തന്നെ തീർന്ന് എന്നിൽ കടന്നുകയറി ലയിക്കുവാനും സാധിക്കും' മേലുദ്ധരിച്ച ഗീതാശ്ലോകത്തിന്റെ ഒരു വിശദീകരണം തന്നെയാണ് മീഷാപഞ്ചകത്തിലെ അവസാന പദ്യം. ഛാന്ദോഗ്യപനിഷത്തിലെ തത്ത്വമസി എന്ന മഹാവാക്യത്തിന്റെ അനുഭവനിഷ്ഠമായ വിവരണംതന്നെയാണിത്. വിഷയാനന്ദം, യോഗാനന്ദം ആത്മാനന്ദം, ബ്രഹ്മാനന്ദം ഇവയുടെ ഉത്കൃഷ്ടരൂപങ്ങളാണ് ശ്ലോകത്തിലെ ഓരോ വരിയിലും വിവരിച്ചിരിക്കുന്നതെന്നും കാണാൻ പ്രയാസമില്ല. വിഷയാനന്ദം ഈ നിലയിൽ ബ്രഹ്മാനന്ദത്തിലെത്തിച്ചേരേണ്ടതാണെന്നുള്ള ഒരു നിർദ്ദേശവും ഇവിടെ ചിത്താശുദ്ധിയുള്ളവർക്ക് ധ്വനിച്ചു കേൾക്കാൻ കഴിയും.

ലേശമാത്രമായ ഇന്ദ്രന്റെ വിഷയാനന്ദം മാറിമാറി പൂർണ്ണബ്രഹ്മാനന്ദമായി വികസിക്കുന്ന പ്രക്രിയ നാം കണ്ടുവല്ലോ. അപ്പോൾ ഇന്ദ്രാനന്ദവും ബ്രഹ്മാനന്ദവും ബിന്ദുവും സമുദ്രവും പോലെ ഭേദമുള്ളവയാണ്. അതുകൊണ്ടുതന്നെ ഒരു ബ്രഹ്മജ്ഞാനിയുടെ മുമ്പിൽ ഇന്ദ്രൻ അണുപ്രായനാണെന്നു തെളിയുന്നുവെല്ലോ. ആ സ്ഥിതിക്കു ബ്രഹ്മനിഷ്ഠൻ സുരേന്ദ്രവന്ദിതപദനായത്തീരുന്നതിൽ ഒട്ടുംതന്നെ അതിശയിക്കാനില്ല.

വേദാന്തം പ്രപഞ്ചം മിഥ്യയാണെന്നു പറയുവാൻ മാത്രമുള്ള ഒരു ശാസ്ത്രമാണെന്നു മന്ദബുദ്ധികൾ ധരിച്ചുപോകാറുണ്ട്. മനുഷ്യനോട് 'നീ ഈശ്വരനാണ്' എന്ന് ആവർത്തിച്ചു പറഞ്ഞു തെളിയിച്ച് ആ വസ്തുത അവനെ അനുഭവിപ്പിക്കാനുള്ളതാണ് വേദാന്തം മനീഷാപഞ്ചകം പോലെയുള്ള ചെറുകൃതികൾ മനഃപാഠമാക്കി ഉരുവിടുകയും മനനം ചെയ്യുകയും ചെയ്യുമെങ്കിൽ ഒരാൾ അചിരേണ ബ്രഹ്മനിഷ്ഠനായിത്തീരുന്നതാണ്. മനുഷ്യനിൽ ഒളിഞ്ഞുകിടക്കുന്ന ഈശ്വരത്വം അറിഞ്ഞനുഭവിക്കാൻ എല്ലാവരേയും ജഗദീശ്വരൻ കാരുണ്യംപൊഴിച്ച് അനുഗ്രഹിക്കുമാറാകട്ടെ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ